

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 03 No. 21 | THE ONLINE OFFICIAL NEWS BULLETTIN | 2020 June 20

**SEASON OF PENTECOST** | **പെന്തിക്കോസ്തികാലം**

| ܚܕܒܫܒܐ SUNDAY | ܬܪܝܢܒܫܒܐ MONDAY | ܬܠܬܒܫܒܐ TUESDAY | ܐܪܒܥܒܫܒܐ WEDNESDAY | ܚܡܫܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 21 ♪2<br>3rd Sunday after Pentecost | 22 ♪6 | 23 ♪2 | 24 ♪6 <br>Birth of St. John the Baptist | 25 ♪2 | 26 ♪6 | 27 ♪2 |

## മലങ്കരസഭാക്കേസ്: വ്യക്തതാ ഹർജികൾ സുപ്രീംകോടതി ചിലവ് സഹിതം തള്ളി

ന്യൂഡൽഹി: സുപ്രീംകോടതി മലങ്കരസഭാ കേസിൽ 2017 ജൂലായ് 3-ന് നൽകിയ വിധിയിൽ വ്യക്തത ആവശ്യപ്പെട്ടുകൊണ്ട് കോലഞ്ചേരി, വരിക്കോലി, മണ്ണത്തൂർ എന്നീ വിഘടിതവിഭാഗം പള്ളികൾ ചേർന്നു നൽകിയ ക്ലാരിഫിക്കേഷൻ പെറ്റീഷൻ ജസ്റ്റിസ് അരുൺ മിശ്രയുടെ നേതൃത്വത്തിലുള്ള ബെഞ്ച് ചിലവ് സഹിതം തള്ളി.

മലങ്കര സഭാതർക്കം ശ്വാശ്വതമായി പരിഹരിക്കുന്നതിനായി സുപ്രീംകോടതി തീർപ്പ് കൽപ്പിച്ച കേസ് സംബന്ധിച്ച് വിശദീകരണത്തിനായാണ് പാത്രിയർക്കീസ് വിഭാഗം സുപ്രീം കോടതിയിൽ വിശദീകരണ ഹർജി നൽകിയത്. യാക്കോബായ വിഭാഗത്തിന്റെ കൈവശമുള്ള പള്ളികളിൽ തങ്ങൾക്ക് അവകാശം നൽകുക, ഇടവകക്കാരുടെ ഭൂരിപക്ഷം നോക്കി പള്ളികൾ വിട്ടു നൽകുക, മലങ്കര സഭയുടെ ആത്മീക തലവൻ പ. അന്ത്യോഖ്യാ പാത്രിയർക്കീസ് ആണ് എന്ന് പ്രഖ്യാപിക്കുക, 1934-ലെ ഭരണഘടനയിൽ ഓർത്തഡോക്സ് വിഭാഗം നടത്തിയിട്ടുള്ള കൂട്ടിച്ചേർക്കലുകൾ അസാധുവാക്കുക, ഇടവകാംഗങ്ങൾക്ക് പള്ളി സെമിത്തേരിയിൽ തങ്ങളുടെ ഇച്ഛാനുസരണം ശവസംസ്കാരം നടത്തുവാൻ സ്വാതന്ത്ര്യം നൽകിക്കൊണ്ടു് സംസ്ഥാന സർക്കാരിന് നിർദ്ദേശം നൽകുക, ഇടവകക്കാരുടെ പരാതികൾ പരിഗണിച്ച് തീരുമാനം ചെയ്യുവാൻ സ്വതന്ത്രമായ ക്രമീകരണം ഏർപ്പെടുത്തുക, ഇടവകകളിലെ വിശ്വാസികളുടെ ഭൂരിപക്ഷാഭിപ്രായ പ്രകാരമുള്ള ഭരണക്രമം തെരഞ്ഞെടുക്കുന്നതിന് ഇടവകകൾക്ക് സ്വാതന്ത്ര്യം നൽകുക മുതലായവയായിരുന്നു ഹർജിയിലൂടെ ഉന്നയിക്കപ്പെട്ട ആവശ്യങ്ങൾ.

ഒരിക്കൽ തീർപ്പ് കൽപ്പിച്ച കാര്യങ്ങളെ സംബന്ധിച്ച് വീണ്ടും തർക്കം ഉന്നയിച്ച് അനാവശ്യമായി കോടതിയുടെ സമയം നഷ്ടപ്പെടുത്തിയതിന് പാത്രിയർക്കീസ് വിഭാഗത്തിന് എതിരെ സുപ്രീം കോടതി പിഴ ചുമത്തി.




## സുപ്രീംകോടതി വിധി സ്വാഗതം ചെയ്യുന്നു: പ. കാതോലിക്കാ ബാവാ

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് അനുകൂലമായി ലഭിച്ച 2017 ജൂലൈ മൂന്നിലെ വിധിക്ക് എതിരായി പാത്രിയർക്കീസ് വിഭാഗം സമർപ്പിച്ച വിശദീകരണ ഹർജി ചിലവ് സഹിതം തള്ളിയ സുപ്രീംകോടതി വിധിയെ സ്വാഗതം ചെയ്യുന്നതായി പ. കാതോലിക്കാ ബാവാ. 1958 മുതൽ ഇന്നുവരെ മുപ്പതിലേറെ സുപ്രീംകോടതി ജഡ്ജിമാർ ഏകാഭിപ്രായമായി നൽകിയ വിധികൾ അംഗീകരിക്കുവാൻ ഏവരും തയ്യാറാകണമെന്നും അനാവശ്യ വ്യവഹാരങ്ങൾ അവസാനിപ്പിച്ച് സഭയിൽ ശാശ്വത സമാധാനം സ്ഥാപിക്കുവാനും നിയമവാഴ്ച നിലനിറുത്താനും ഏവരും ശ്രമിക്കണമെന്നും പ. പിതാവ് പറഞ്ഞു.

## സുപ്രീംകോടതിവിധി ശാശ്വത സമാധാനത്തിന്

കോട്ടയം: മലങ്കരസഭയെ ശാശ്വത സമാധാനത്തിലേക്ക് നയിക്കുക എന്ന പ. കാതോലിക്കാ ബാവയുടെ നിലപാടിനെ ഒന്നുകൂടി അടിവരയിട്ട് ഊട്ടി ഉറപ്പിക്കുന്നതിന് പര്യാപ്തമാണ്, 1995ലെ സുപ്രീംകോടതി വിധിയുടെ സിൽവർ ജൂബിലി വർഷം വീണ്ടും ലഭിച്ചിരിക്കുന്ന ഈ വിധിയെന്ന് മലങ്കര ഓർത്തഡോക്സ് സഭയുടെ മാധ്യമ വിഭാഗം പ്രസിഡന്റ് ഡോ. പുലിക്കോട്ടിൽ ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ. 1958 മുതൽ വിവിധ വിധികളിലൂടെ ഇന്ത്യയുടെ പരമോന്നത കോടതിയായ സുപ്രീംകോടതി അസന്ദിഗ്ധമായി തീർപ്പ് കൽപ്പിച്ച വിധികൾ അംഗീകരിക്കണമെന്നും അനാവശ്യ വ്യഹാരത്തിന് വീണ്ടും മുതിരാതെ മലങ്കരസഭയുടെ ശാശ്വത സമാധാനത്തിന് ഏവരും ആത്മാർത്ഥമായി ശ്രമിക്കണമെന്നും അദ്ദേഹം പറഞ്ഞു.

# നമ്മുടെ പിതാക്കന്മാരുടെ വിശ്വാസം

ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്





ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് 1969-ൽ രചിച്ച The Faith of Our Fathers എന്ന പ്രശസ്ത ഗ്രന്ഥത്തിന്റെ മലയാള പരിഭാഷ. തർജമ: ജോർജ് ജോസഫ് ഇഞ്ചക്കാട്ടിൽ

9

## അലക്സാന്ത്ര്യായിലെ മാർ കൂറിലോസ്

ഓക്ക് നഗരത്തിൽ 403-ൽ സമ്മേളിച്ച സുന്നഹദോസാണ് മാർ ഈവാനിയോസ് ക്രിസോസ്റ്റമോസിനെ സഭാഭ്രഷ്ടനാക്കിയത്. അന്ന് അലക്സാന്ത്രിയായിലെ പാത്രിയർക്കീസ് മാർ തെയോഫിലോസിന്റെയൊപ്പം അദ്ദേഹത്തിന്റെ അനന്തിരവൻ കൂറിലോസും സന്നിഹിതനായിരുന്നു. പിന്നീട് ഇദ്ദേഹം മാർ തെയോഫിലോസിന്റെ പിൻഗാമിയായി അലക്സാന്ത്രിയായിലെ പാത്രിയർക്കീസ് സ്ഥാനത്ത് അവരോധിതനായി.

അദ്ദേഹത്തിന്റെ ചെറുപ്പകാല ജീവിതത്തെക്കുറിച്ച് നമുക്ക് അധികമൊന്നും അറിവില്ല. ഏതാണ്ട് 378-ൽ അലക്സാന്ത്രിയായിൽ ആയിരുന്നു കൂറിലോസിന്റെ ജനനം. അലക്സാന്ത്രിയായിലെ ക്രൈസ്തവ വിദ്യാലയത്തിൽ നിന്ന് മേൽത്തരം വിദ്യാഭ്യാസം അദ്ദേഹം ആർജ്ജിച്ചിട്ടുണ്ടാകണം. അദ്ദേഹത്തിന്റെ മനസ്സിന്റെ കൃത്യതയും വ്യക്തതയും ഏറ്റവും അഭിനന്ദനീയമായിരുന്നു. ക്രിസ്തുവിന്റെ ആളത്വത്തിൽ ഉള്ള മനുഷ സ്വഭാവവും ദൈവ സ്വഭാവവും സമ്മിളിതമായി ഏക സ്വഭാവത്തിൽ ആയിരിക്കുന്നതെപ്പറ്റി നമുക്ക് വ്യക്തമായി മനസ്സിലാകത്തക്കവണ്ണം അടിസ്ഥാനമിട്ടത് മാർ കൂറിലോസ് ആയിരുന്നു.

412-ൽ പാത്രിയർക്കീസ് മാർ തിയോഫിലോസ് കാലം ചെയ്തു. തങ്ങൾക്ക് താല്പര്യമുള്ള ഒരാളെ പാത്രിയർക്കീസ് സ്ഥാനത്ത് അവരോധിക്കാൻ ഭരണകൂടം ആഗ്രഹിച്ചെങ്കിലും ജനം മാർ കൂറിലോസിനെത്തന്നെ തെരഞ്ഞെടുത്തു. യഹൂദരോടും വേദവിപരീതികളോടും ഉള്ള അദ്ദേഹത്തിന്റെ ശക്തമായ എതിർപ്പു കാരണം വളരെ കർക്കശമായിരുന്നു അവരോടുള്ള നിലപാടുകൾ. ഭരണകൂട നേതൃത്വം അദ്ദേഹത്തിന്റെ തെരഞ്ഞെടുപ്പിനോട് എതിർപ്പു പ്രകടിപ്പിക്കുകയും അദ്ദേഹത്തോട് ശത്രുതാ ഭാവം വെച്ചു പുലർത്തുകയും ചെയ്തു. അതേസമയം ഈജിപ്തിലെ മരുഭൂമികളിൽ കഴിയുന്ന സന്യാസി സമൂഹം മാർ കൂറിലോസിനെ ശക്തമായി പിന്തുണച്ചിരുന്നു. ഓർത്തഡോക്സ് വിശ്വാസം സംരക്ഷിക്കുവാൻ അക്രമം ഉൾപ്പെടെ ഏതുതരം തന്ത്രങ്ങളും പയറ്റുവാൻ ഇവർ സന്നദ്ധരായിരുന്നു. അവരുടെ സ്വാധീനം അതിശക്തവും ആയിരുന്നു.

മാർ കൂറിലോസിന്റെ ഏറ്റവും വലിയ യുദ്ധം കുസ്തന്തീനോപോലീസിലെ പാത്രിയർക്കീസിനോടായിരുന്നു. ഈ പാത്രിയർക്കീസ് ശക്തനായ ഒരു വേദവിപരീതി കൂടിയായിരുന്നു; മറ്റാരുമല്ല, സാക്ഷാൽ നെസ്തോറിയോസ്.

ക്രിസ്തുവിന്റെ ആളത്വത്തെക്കുറിച്ച് നെസ്തോറിയോസ് പഠിപ്പിച്ചത് എന്തായിരുന്നു എന്ന് മനസ്സിലാക്കുവാൻ തുടങ്ങുകയാണ് നമ്മൾ. പുസ്തകങ്ങൾ പറയുന്നതനുസരിച്ച് നെസ്തോറിയോസ് പഠിപ്പിച്ചത് ക്രിസ്തുവിൽ രണ്ടു സ്വഭാവങ്ങളോടു കൂടിയ രണ്ട് ആളത്വങ്ങൾ ഉണ്ടായിരുന്നുവെന്നും, അവയിൽ ഒന്ന് ദൈവത്വവും മറ്റത് മനുഷ്യത്വവും ആയിരുന്നുവെന്നുമത്രെ. 'തിയോട്ടോക്കോസ്' എന്ന പദം നെസ്തോറിയോസ് നിരാകരിച്ചിരുന്നുവെന്ന് വ്യക്തമാണ്. കർത്താവിന്റെ അമ്മയെയാണല്ലോ ഈ പദം വിവക്ഷിക്കുന്നത്. ഈ വാക്കിന് 'ദൈവത്തെ വഹിച്ചവൾ' എന്നാണ് അർത്ഥം. ഇതിൽ കൂടി നാം മനസ്സിലാക്കുന്നത് വാഴ്ത്തപ്പെട്ട കന്യകമറിയാമിന്റെ ഉദരത്തിൽ ഉരുവായത് ഗർഭധാരണ നിമിഷം മുതൽ തന്നെ ദൈവവും മനുഷ്യനും ആയിരുന്നുവെ

ന്നാണ്. മറിയാം ഒരു മനുഷ്യ ശിശുവിനെ ഗർഭം ധരിക്കുകയും ആ ശിശു പിന്നീട് ദൈവത്തെ വഹിച്ചു എന്നും അല്ല മനസ്സിലാക്കേണ്ടത്.

നെസ്തോറിയോസ് 'തിയോട്ടോക്കോസ്' എന്ന പദത്തെ ശക്തമായി എതിർത്തു. പകരം അദ്ദേഹം 'ക്രിസ്റ്റോ-ടോക്കോസ്' അഥവാ 'ക്രിസ്തുവിനെ വഹിച്ചവൾ' എന്ന് ഉപയോഗിക്കുവാനാണ് താൽപര്യപ്പെട്ടത്. സഭ അദ്ദേഹത്തെ വേദവിപരീതിയായി തള്ളുവാൻ പ്രധാന കാരണം, രണ്ട് ആളത്വങ്ങൾ എന്ന വിശ്വാസത്തേക്കാൾ ഉപരിയായി 'തിയോട്ടോക്കോസ്' എന്ന പദത്തോടുള്ള അദ്ദേഹത്തിന്റെ എതിർപ്പായിരുന്നു. ഒരു പക്ഷേ താൻ പഠിപ്പിക്കുന്നത് എന്താണെന്നു തന്നെ അദ്ദേഹത്തിന് പൂർണ്ണമായ ഒരു തിരിച്ചറിവ് ഉണ്ടായിരുന്നില്ല എന്നു തോന്നുന്നു; അദ്ദേഹം രാജ നഗരിയായ കുസ്തന്തീനോപോലീസിലെ പാത്രിയർക്കീസും ആയിരുന്നുവല്ലോ. 'തിയോട്ടോക്കോസ്' എന്ന സിദ്ധാന്തത്തെ നിരാകരിക്കുക വഴി രണ്ട് ആളത്വങ്ങൾ എന്ന വിശ്വാസം പ്രാബല്യത്തിൽ ആകുകയായിരുന്നു. ക്രിസ്തുവിൽ രണ്ട് ആളത്വങ്ങൾ എന്ന് നേരിട്ട് നെസ്തോറിയോസ് പഠിപ്പിച്ചിരുന്നില്ല എന്നു വേണം കരുതുവാൻ. 'തിയോട്ടോക്കോസ്' സിദ്ധാന്തം ക്രിസ്തുവിലെ മനുഷ്യാത്മാവിനെ നിഷേധിക്കുന്നുവെന്ന് നെസ്തോറിയോസ് ഭയപ്പെട്ടിരുന്നു. ഈ തത്വത്തിൽ വിശ്വസിക്കുന്നവർ ക്രിസ്തു എന്നാൽ വചനം മാത്രമാണെന്നും ജഡത്തിൽ മനുഷ്യാത്മാവ് ഇല്ലായെന്നും കരുതുന്നുവെന്ന് കാര്യങ്ങൾ ശരിയായി ഗ്രഹിക്കാതെ നെസ്തോറിയോസ് സംശയിച്ചുവെന്ന് മനസ്സിലാക്കേണ്ടിയിരിക്കുന്നു. അങ്ങനെയെങ്കിൽ അത് അപ്പോളോനേറിയസിന്റെ വേദവിപരീതത്തിനടുത്ത് എത്തിനിൽക്കുന്നു. അലക്സാന്ത്രിയായിലെ കൂറിലോസിനെ അത്തരം ഒരു വേദവിപരീതിയായി നെസ്തോറിയോസ് മുദ്രയിട്ടു. ഇത് അടിമുടി തെറ്റായ ധാരണ മാത്രമാണ്. മാർ കൂറിലോസിന്റെ വിശ്വാസം, സംക്ഷിപ്തമായി പറയുമ്പോൾ ഇങ്ങനെയായിരുന്നു: "വചനമായ ദൈവം, അതായത് ലോഗോസ് എന്ന വിശുദ്ധ ത്രിത്വത്തിലെ രണ്ടാമത്തെ ആളത്വം പൂർണ്ണമായും മനുഷ്യസ്വഭാവം വഹിച്ചിരുന്നു, ജഡത്തിലും മനസ്സിലും ആത്മാവിലും."

നെസ്തോറിയോസ് പഠിപ്പിച്ച മറ്റൊരു സംഗതി ഇങ്ങനെയാണ്. വിശുദ്ധ ത്രിത്വത്തിലെ രണ്ടാമത്തെ ആളത്വം പീഡകൾ സഹിക്കുകയും കുരിശിൽ കിടന്ന് ജഡത്തിൽ മരണം അനുഭവിക്കുകയും ചെയ്തുവെന്ന സഭയുടെ വിശ്വാസം തെറ്റാണ്. അദ്ദേഹം നിർബന്ധപൂർവ്വം പറയുന്നത്, മനുഷ്യസ്വഭാവം മാത്രമാണ് മരണം വരിച്ചത് എന്നത്രേ. മാർ കൂറിലോസ് തറപ്പിച്ചു പറയുന്നു, ലോഗോസ് അഥവാ വചനമായിരുന്നു ക്രിസ്തുവിന്റെ സകല പ്രവൃത്തികൾക്കും കർത്താവ്; അതുകൊണ്ട് ക്രിസ്തുവിന്റെ മനുഷ്യാത്മാവിലൂടെയാണ് ലോഗോസ് സർവതും അനുഭവിച്ചതെന്ന് നമുക്ക് നിഷേധിക്കുവാൻ സാധ്യമല്ല.

നെസ്തോറിയോസിന്റെ ചിന്തകൾ ഒരിക്കലും സ്ഫുടതയുള്ളവ ആയിരുന്നില്ല. അതുകൊണ്ട് അദ്ദേഹത്തിന് ഗ്രഹിക്കുവാൻ അപ്രാപ്യമായ സഭയുടെ പഠിപ്പിക്കലുകൾ മുഴുവനും അദ്ദേഹം നിഷേധിച്ചു. അദ്ദേഹം ഒരു സാധാരണ സ്വകാര്യ വ്യക്തിത്വം മാത്രമായിരുന്നുവെങ്കിൽ വ്യക്തതയില്ലാത്ത ആ പഠിപ്പിക്കലുകൾ മുഴുവനും ആരുടെയും ശ്രദ്ധ ആകർഷിക്കാതെ പൊയ്ക്കൊണ്ടേനേ.

എന്നാൽ കുസ്തന്തീനോസ്പോലീസിലെ പാത്രിയർക്കീസ് സ്ഥാനം വഹിച്ചുകൊണ്ട് സഭയുടെ അംഗീകൃത വിശ്വാസങ്ങളെ നിഷേധിക്കുവാൻ അദ്ദേഹത്തിന് യാതൊരു അവകാശവും ഇല്ല. അതുകൊണ്ട് അദ്ദേഹത്തിന്റെ പ്രസ്താനകളെ ചോദ്യം ചെയ്യുവാൻ മാർ കൂറിലോസ് മുൻകൈ എടുത്തു. 431-ലെ എഫേസൂസ് സാർവത്രിക സുന്നഹദോസിൽ വച്ച് നെസ്തോറിയോസിന്റെ വേദവിപരീതങ്ങൾ ശപിച്ചു തള്ളി. മാർ കൂറിലോസിന്റെ ഫോർമുല ഇങ്ങനെയായിരുന്നു:

"വചനമായ ദൈവം ഒരു മനുഷ്യനിലേക്ക് വന്നതല്ല, മറിച്ച് ദൈവമായി ഇരുന്നുകൊണ്ട് യഥാർത്ഥ മനുഷ്യനായിത്തീരുകയായിരുന്നു."

യേശു എന്ന മനുഷ്യനിൽ 'ലോഗോസ്' ഇറങ്ങിവസിച്ചതായി നെസ്തോറിയോസ് പഠിപ്പിച്ചു. വി. കൂറിലോസാകട്ടെ, ക്രിസ്തുവിലെ ദൈവവും മനുഷ്യനും തമ്മിലുള്ള ബന്ധം ഇങ്ങനെയാണെങ്കിൽ അത് തീരെ അയഞ്ഞ ഒരു ബന്ധമാണെന്ന് അഭിപ്രായപ്പെട്ടു. ഒരു ദേവാലയത്തിൽ എന്നപോലെ ദൈവം യേശുവിൽ വെറുതെ വസിക്കുകയായിരുന്നില്ല. ദൈവം, ദൈവമായി നിലനിന്നുകൊണ്ടു തന്നെ മനുഷ്യനായതാണ് യേശുക്രിസ്തു. അതായത് ക്രിസ്തുവിന് ഒരു സ്വഭാവം മാത്രമാണുള്ളത്. "മനുഷ്യാവതാരം ചെയ്ത വചനമാം ദൈവത്തിന്റെ ഏക സ്വഭാവം." ഇത് പൂർണ്ണ ദൈവവും പൂർണ്ണ മനുഷ്യനും അത്രേ. എന്നാൽ രണ്ടു സ്വഭാവങ്ങൾ എന്ന് പറയുവാൻ സാധ്യവുമല്ല, കാരണം, അവ രണ്ടും സംയോജിക്കപ്പെട്ട് ജഡം എടുത്ത ദൈവം എന്ന യേശുക്രിസ്തു വാകുന്ന ഒരേയൊരു ദൈവം മനുഷ്യ സ്വഭാവമായി.

**പൗരസ്ത്യ, പാശ്ചാത്യ സഭകളിൽ ക്രിസ്തുശാസ്ത്രത്തിന്റെ മൂലക്കല്ല് മാർ കൂറിലോസ് ആണ്. അതായത്, രണ്ടു സ്വഭാവങ്ങളിൽ വിശ്വസിക്കുന്നവർക്കും, ഒരു ദൈവ-മനുഷ്യ സംയോജിത സ്വഭാവത്തിൽ വിശ്വസിക്കുന്നവർക്കും.**

ദൈവ സ്വഭാവവും മനുഷ്യ സ്വഭാവവും തമ്മിലുള്ള വ്യത്യാസം മാർ കൂറിലോസ് മനസ്സിലാക്കിയിരുന്നു: വളരെ വ്യക്തമാണ്, ആദ്യത്തേത് സ്രഷ്ടാവും രണ്ടാമത്തേത് സൃഷ്ടിയും. യേശുക്രിസ്തുവിൽ സ്രഷ്ടാവ്, സ്രഷ്ടാവായി നിലനിന്നുകൊണ്ടുതന്നെ സൃഷ്ടിയും ആയി. മനുഷ്യാവതാരത്തിലെ അദ്ഭുതവും മനുഷ്യാവതാരത്തിന്റെ മർമ്മവും ഇതു തന്നെ.

മേൽപ്പറഞ്ഞപ്രകാരം നമ്മുടെ പിതാവും സാർവ്വത്രിക സഭയുടെ പിതാവും ആയ മാർ കൂറിലോസ് പഠിപ്പിച്ചു തന്നവ പിൻതുടരുമ്പോൾ നാം 'ഏക സ്വഭാവവാദികൾ' ആകുന്നില്ല. 'ഏക സ്വഭാവവാദി' എന്ന് പറയുമ്പോൾ ഒരു സ്വഭാവത്തിൽ വിശ്വസിക്കുന്നു എന്ന് അർത്ഥമാക്കണം (അതായത് ദൈവസ്വഭാവത്തിൽ). നമ്മൾ വിശ്വസിക്കുന്നത് ദൈവ-മനുഷ്യ സ്വഭാവങ്ങൾ സമ്മിളിതമായ ഏക സ്വഭാവത്തിലാണ്. നമ്മൾ 'ഇരു സ്വഭാവ വാദി'കളോ 'ഏക സ്വഭാവ വാദി'കളോ അല്ല (ഗ്രീക്ക് ഭാഷയിൽ 'മോണോസ്' ഒരൊറ്റ സ്വഭാവം എന്ന അർത്ഥമാണ് വരുന്നത്. 'മിയാ' എന്നു പറയുമ്പോൾ ഒന്ന് എന്നും. അതായത് നമ്മൾ 'ഡിയോഫിസൈറ്റ്' അല്ല, 'മോണോഫിസൈറ്റ്' അല്ല, മറിച്ച് 'മിയാഫിസൈറ്റ്' ആണ്.). ക്രിസ്തുവിന്റെ മനുഷ്യ സ്വഭാവത്തെ നമ്മൾ നിഷേധിക്കുന്നില്ല. നമ്മൾ വിശ്വസിക്കുന്നത് ഒരു ആളത്വം, ഒരു സ്വഭാവം എന്നു തന്നെ. ക്രിസ്തുവിൽ ഒരു 'ദൈവ-മനുഷ്യ സ്വഭാവം.' ദൈവ സ്വഭാവം തന്റെ നിത്യതയും മനുഷ്യസ്വഭാവം തന്റെ മർത്യീകരണവും. രണ്ടു സ്വഭാവങ്ങൾ വ്യതിരക്തമോ വേർപിരിയാവുന്നതോ ആണെന്നു വിശ്വസിക്കുവാൻ നമുക്ക് സാധിക്കില്ല. അവ രണ്ടും ഒരു സ്വഭാവമായി രൂപംകൊള്ളുന്നു. ഇതാണ് മാർ കൂറിലോസ് പഠിപ്പിച്ചത്. അദ്ദേഹം പഠിപ്പിച്ചു തന്നവയെ ഇങ്ങനെ സംക്ഷിപ്തമായി വിശദീകരിക്കാം:

(1) മർത്യീകരണത്തോടെ സംയോജിതമായതിനാൽ ക്രിസ്തുവിന്റെ സ്വഭാവത്തെ രണ്ടായി വിഭാഗിക്കുവാൻ സാധ്യമല്ല.

(2) ക്രിസ്തുവിന്റെ പ്രവൃത്തികളെ രണ്ടു വിഷയങ്ങളിൽ കണക്കാക്കുവാൻ സാധിക്കില്ല. അതായത് ഒന്ന് ദൈവികവും മറ്റത് മാനുഷികവും എന്ന നിലയിൽ. അദ്ഭുതങ്ങളും അടയാളങ്ങളും പ്രവർത്തിച്ച ക്രിസ്തുവും വിശപ്പും ദാഹവും അനുഭവിച്ച ക്രിസ്തുവും ഒരേ ക്രിസ്തു തന്നെ.

(3) വചനമാം ദൈവം മനുഷ്യ സ്വഭാവവുമായി സംയോജിതമാണ്, രണ്ടും ഒരുമിച്ചു പ്രവർത്തിക്കുന്നു, വചനം എപ്പോഴും പ്രവൃത്തികർത്താവു തന്നെ.

നെസ്തോറിയോസും മാർ കൂറിലോസും തമ്മിൽ സജീവമായിരുന്ന ആശയ വൈരുദ്ധ്യങ്ങൾക്ക് തീർപ്പുണ്ടായത് 431-ലെ എഫേസൂസ് സാർവത്രിക സുന്നഹദോസിലാണ്. അവിടെ നെസ്തോറിയോസിന്റെ വാദമുഖങ്ങൾ പൂർണ്ണമായും തള്ളപ്പെട്ടു. സഭയിൽ അദ്ദേഹത്തിനുണ്ടായിരുന്ന "സർവ്വ മാനവും മഹത്വവും" എടുത്തു മാറ്റപ്പെട്ടു.

പൗരസ്ത്യ, പാശ്ചാത്യ സഭകളിൽ ക്രിസ്തുശാസ്ത്രത്തിന്റെ മൂലക്കല്ല് മാർ കൂറിലോസ് ആണ്. അതായത്, രണ്ടു സ്വഭാവങ്ങളിൽ വിശ്വസിക്കുന്നവർക്കും, ഒരു ദൈവ-മനുഷ്യ സംയോജിത സ്വഭാവത്തിൽ വിശ്വസിക്കുന്നവർക്കും.

വിശുദ്ധ കൂറിലോസ് 444-ൽ കാലം ചെയ്തു.

**(ഈ പരമ്പര അവസാനിച്ചു)**


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



വേദപാഠം

# നിലനിൽക്കുന്നതും നീങ്ങിപ്പോകുന്നതും

## (2 കൊരിന്ത്യർ 3-ാം അദ്ധ്യായം)

**ഫാ. ഡോ. ബി. വർഗീസ്**

വി. പൗലൂസിന്റെ കൃതികളിൽ ഒന്നും രണ്ടും കൊരിന്ത്യ ലേഖനങ്ങൾക്ക് മുഖ്യസ്ഥാനമുണ്ട്. 2 കൊരിന്ത്യർ മൂന്നാം അദ്ധ്യായത്തിൽ പൗലൂസ് അവതരിപ്പിക്കുന്ന ആശയം മനസ്സിലാക്കുവാൻ അതിന്റെ പശ്ചാത്തലം വിശദമാക്കേണ്ടതായിട്ടുണ്ട്.

കൊരിന്തിലെ സഭയുടെ സ്ഥാപകൻ വി. പൗലൂസാണ്. എന്നാൽ അദ്ദേഹത്തെ ഏറ്റവും കൂടുതൽ ദുഃഖിപ്പിച്ചതും കൊരിന്ത്യരാണ്. കൊരിന്തിലെ ചില സഭാംഗങ്ങൾ അദ്ദേഹത്തെ വിമർശിക്കുകയും, കുറെയൊക്കെ ആക്ഷേപിക്കുകയും ചെയ്തു. എല്ലാവരും അങ്ങനെ ചെയ്തു എന്നർത്ഥമില്ല. ചിലയാളുകൾ മാത്രം. ഇന്നും നമ്മുടെ ഇടവകകൾക്ക് ദുഷ്പേരുണ്ടാകുന്നത് ചുരുക്കം ചില ആളുകളുടെ പ്രവർത്തനം കൊണ്ടാണല്ലോ?

കൂടാതെ പാലസ്റ്റീനിൽ നിന്ന് വന്ന ചില യഹൂദപക്ഷപാതികൾ കുഴപ്പങ്ങൾ ഉണ്ടാക്കി. ക്രിസ്തുമതവും യഹൂദമതവും തമ്മിൽ അവർ കാര്യമായ അന്തരം കണ്ടില്ല. ക്രിസ്തുമതത്തെ യഹൂദമതത്തിന്റെ വേലിക്കെട്ടുകൾക്കുള്ളിൽ ഒതുക്കിനിർത്തുവാൻ അവർ ആഗ്രഹിക്കുകയും പരിശ്രമിക്കുകയും ചെയ്തു. പാലസ്റ്റീനിൽ നിന്നുള്ളവർ അധികാരപത്രങ്ങൾ അഥവാ അവരെ പരിചയപ്പെടുത്തിക്കൊണ്ടുള്ള കത്തുകളുമായിട്ടാണ് വന്നിരിക്കുന്നത്. പൗലൂസിനും കൂട്ടുവേലക്കാർക്കും അത്തരം അധികാരപത്രങ്ങൾ (ശ്ലാഘ്യപത്രം: letters of recommendation) ഇല്ലാത്തതിനാൽ അവരുടെ ഉപദേശങ്ങളെ സ്വീകരിക്കേണ്ടതില്ലെന്ന് യഹൂദപക്ഷപാതികൾ പഠിപ്പിച്ചു. ഈ പശ്ചാത്തലത്തിലാണ് വി. പൗലൂസ് ഈ വേദഭാഗം എഴുതിയത്.

1. "ഞങ്ങൾ പിന്നെയും ഞങ്ങളെ തന്നെ ശ്ലാഘിപ്പാൻ തുടങ്ങുന്നുവോ?" (3:1). പൗലൂസിനെപ്പറ്റിയുള്ള ഒരു ആരോപണം, ആത്മപ്രശംസക്കാരനും അഹങ്കാരിയുമാണ് എന്നുള്ളതായിരുന്നെന്ന് തോന്നുന്നു. അതിനുള്ള മറുപടിയാണിത്. തനിക്ക് സ്വയം പ്രശംസിക്കേണ്ട ആവശ്യമില്ലെന്ന് പൗലൂസ് സൂചിപ്പിക്കുന്നു. പ്രൊഫഷണൽ സുവിശേഷ പ്രസംഗകരുടെയിടയിൽ സാധാരണ കാണുന്ന ഒന്നാണ് ആത്മപ്രശംസ. കൺവൻഷൻ പന്തലുകളിൽ തന്റെ തിരക്കേറിയ സുവിശേഷ പ്രസംഗപര്യടനങ്ങളെപ്പറ്റിയും, വിവിധ സ്ഥലങ്ങളിൽ അതുണ്ടാക്കിയ പ്രതികരണങ്ങളെപ്പറ്റിയും വീമ്പിളക്കുന്നവർ സ്വയം ശ്ലാഘിക്കുകയാണ്. ദൈവത്തേക്കാൾ സ്വന്തം ആത്മീയതയാണ് അത്തരക്കാരുടെ പ്രസംഗത്തിന്റെ വിഷയം. ദൈവവചന ഘോഷണത്തേക്കാൾ അഹങ്കാരപ്രഘോഷണമായി, സുവിശേഷ പ്രസംഗങ്ങൾ അധഃപതിക്കുന്നില്ലേ?

"അല്ല ചിലർ ചെയ്യുന്നതുപോലെ നിങ്ങൾക്ക് ശ്ലാഘ്യപത്രം കാണിപ്പാനാകട്ടെ, നിങ്ങളോടു വാങ്ങുവാനാകട്ടെ ഞങ്ങൾക്കു ആവശ്യമോ?" (3:1). അധികാരപത്രമില്ലാതെ പൗലൂസ് സുവിശേഷഘോഷണം നടത്തുന്നു എന്ന ആരോപണത്തിനുള്ള മറുപടിയാണിത്. ആദിമസഭയിൽ പരിചയപ്പെടുത്തിക്കൊണ്ടുള്ള കത്തുമായി വരാത്ത ശുശ്രൂഷകരെ സ്വീകരിച്ചിരുന്നില്ല. ഒരാളുടെ സത്യവിശ്വാസം, ജീവിതവിശുദ്ധി എന്നിവ സാക്ഷ്യപ്പെടുത്തുന്ന ശുപാർശക്കത്തുകളുമായി വരാത്ത ശുശ്രൂഷകരെ പള്ളികളിൽ പഠിപ്പിക്കുന്നതിന് അനുവദിച്ചിരുന്നില്ല. സ്വന്തം ഇടവകയുടെ തലവനിൽ നിന്നുള്ള കത്ത് കൂടാതെ യാതൊരു ശുശ്രൂഷകനും സഞ്ചരിച്ചിരുന്നില്ല. പൗലൂസ് ഇത്തരം കത്ത് ഇല്ലാതെ പ്രവർത്തിക്കുന്നു എന്ന ആരോപണത്തിന് അദ്ദേഹം മറുപടി പറയുന്നു.

"ഞങ്ങളുടെ ഹൃദയങ്ങളിൽ ... നിങ്ങൾ തന്നെ" (3:2): 'കൊരിന്തിലെ ക്രിസ്ത്യാനികളെത്തന്നെ ഞങ്ങളുടെ ഹൃദയങ്ങളിൽ എഴുതിയിരിക്കുന്നതിനാൽ, ഞങ്ങൾക്ക് ശുപാർശക്കത്ത് ആവശ്യമില്ല' എന്നാണ് പൗലൂസ് പറയുന്നത്. ഹൃദയത്തിൽ എഴുതിയിരിക്കുന്നു എന്ന് പറയുന്നതിന്റെ അർത്ഥമെന്താണ്? കൊരിന്തിലെ ഓരോ ക്രിസ്ത്യാനിയേയും തന്റെ ഹൃദയത്തിൽ പൗലൂസ് പേറുന്നു. അവരോട് തനിക്ക് നിഷ്കളങ്കമായ സ്നേഹമുണ്ട്. തന്റെ സ്നേഹത്തിൽ താൻ അവരെ എന്നും ഓർക്കുന്നു.

ഒരു നല്ല ഇടയന്റെ ചുമതല തന്റെ ആടുകളുടെ ഹൃദയത്തിൽ വഹിക്കുകയാണ്. ഇടവകയിലെ ഓരോ കുടുംബത്തിന്റെയും വിവരങ്ങൾ, കുടുംബാംഗങ്ങളുടെ പേരുകൾ തുടങ്ങിയ എല്ലാ കാര്യങ്ങളും അദ്ദേഹത്തിന്റെ ഹൃദയത്തിൽ എഴുതപ്പെടണം. ഇസ്രായേലിലെ പന്ത്രണ്ട് ഗോത്രങ്ങളുടെ പേരുകൾ കൊത്തിയ കല്ലുകൾ നെഞ്ചിൽ പതിപ്പിച്ചുകൊണ്ടായിരുന്നു യഹൂദ മഹാപുരോഹിതൻ ദൈവമുമ്പാകെ പ്രാർത്ഥിച്ചിരുന്നത്. അതുപോലെ ഒരു വൈദികൻ തന്റെ ഇടവകയിലെ ജനങ്ങളുടെ പേരുകൾ ഹൃദയത്തിൽ വഹിച്ചുകൊണ്ടായിരിക്കണം ദൈവമുമ്പാകെ നിൽക്കേണ്ടത്.

"സകല മനുഷ്യരും അറിയുന്നതും വായിക്കുന്നതുമായ ഞങ്ങളുടെ പത്രം നിങ്ങൾ തന്നെ" (3:2-3). പൗലൂസിന്റെ ശുപാർശക്കത്ത് കൊരിന്തിലെ ജനങ്ങളാണ്. "ഞങ്ങളുടെ ശുശ്രൂഷയാൽ ഉണ്ടായ ക്രിസ്തുവിൻ പത്രമായി നിങ്ങൾ വെളിപ്പെടുന്നുവല്ലോ" (3:3). പൗലൂസിന് ശുപാർശക്കത്ത് നൽകിയിരിക്കുന്നത് ക്രിസ്തു തന്നെയാണ്. ക്രിസ്തു നൽകിയ കത്ത് കൊരിന്തിലെ സഭ തന്നെയാണ്. പൗലൂസിന്റെ സുവിശേഷ തീക്ഷ്ണതയുടെയും ക്രിസ്തുവിനോടുള്ള വിധേയത്വത്തിന്റെയും ഏറ്റവും വലിയ തെളിവ് കൊരിന്തിലെ ക്രിസ്ത്യാനികളാണ്, അവർ ജീവനുള്ള ശുപാർശക്കത്താണ്. കാരണം അവരിൽ പലരേയും ക്രിസ്തുവിൽ വീണ്ടും ജനിപ്പിച്ചത് വി. പൗലൂസാണ് (1 കോരി. 4:15).

ഇതിൽ ആത്മപ്രശംസയുടെ ധ്വനിയുണ്ടെങ്കിൽ അത് തിരുത്തുവാനായി പൗലൂസ് തുടർന്നു പറയുന്നു: "ഞങ്ങളിൽ നിന്ന് തന്നെ വരുമ്പോലെ സ്വയമായി വല്ലതും സങ്കൽപ്പിക്കുവാൻ ഞങ്ങൾ പ്രാപ്തർ എന്നല്ല, ഞങ്ങളുടെ പ്രാപ്തി ദൈവത്തിന്റെ ദാനമത്രേ" (3:5). പൗലൂസും കൂട്ടുവേലക്കാരും എന്തെങ്കിലും കാര്യമായി കൊരിന്തിൽ ചെയ്തു എങ്കിൽ അത് അവരുടെ കഴിവു കൊണ്ടല്ല; ദൈവം അവരിലൂടെ പ്രവർത്തിച്ചതുകൊണ്ടാണ്. ദൈവത്തിന്റെ കൈയിലെ ഒരു ഉപകരണം മാത്രമാണ് താനെന്ന് വിനയപുരസ്സരം പൗലൂസ് പറയുന്നു. ഇതേ ലേഖനത്തിൽ ഇക്കാര്യം അദ്ദേഹം വീണ്ടും ആവർത്തിച്ച് പറയുന്നുണ്ട് (4:7).

(2) തുടർന്ന് ഈ അദ്ധ്യായത്തിലെ പ്രധാന ആശയം പൗലൂസ് അവതരിപ്പിക്കുന്നു. "അവൻ ഞങ്ങളെ പുതുനിയമത്തിന്റെ ശുശ്രൂഷകന്മാർ ആകുവാൻ പ്രാപ്തരാക്കി, അക്ഷരത്തിന്റെ ശുശ്രൂഷകന്മാരല്ല, ആത്മാവിന്റെ ശുശ്രൂഷകന്മാരത്രെ. അക്ഷരം കൊല്ലുന്നു, ആത്മാവോ ജീവിപ്പിക്കുന്നു" (3:6).

ഈ വാക്യം മുതൽ പഴയനിയമവും പുതിയനിയമവും തമ്മിൽ പൗലൂസ് താരതമ്യപ്പെടുത്തുന്നു. പുതിയനിയമത്തിന്റെ ശ്രേഷ്ഠത അദ്ദേഹം ഉയർത്തിക്കാണിക്കുന്നു. ഇവിടെ അക്ഷരം എന്നു പറയുന്നത് പഴയനിയമമാണ്; ആത്മാവ് പുതിയനിയമവും. പഴയനിയമം അക്ഷരം പ്രതി ആചരിക്കണം എന്ന് യഹൂദന്മാർ നിഷ്കർഷിക്കുന്നു. എന്നാൽ അവരത് ചെയ്യുന്നില്ല, പദാനുപദമായി വായിച്ച് വ്യാഖ്യാനിക്കുന്നതിനും ഉപദേശിക്കുന്നതിനും അവർക്ക് വളരെ താല്പര്യമുണ്ട്. എന്നാൽ അത് അനുസരിക്കുന്നില്ല.

'അക്ഷരം കൊല്ലുന്നു': പഴയനിയമം മരണത്തിലേയ്ക്ക് നയിക്കുന്നു. പഴയനിയമം മനുഷ്യനിലെ പ്രത്യാശയെ കൊല്ലുന്നതാണ്. പഴയനിയമത്തിലെ കല്പനകളിൽ മിക്കതും ആചരിക്കുവാൻ സാധിക്കുകയില്ലെന്ന് വായിക്കുന്നവർക്കു തന്നെ അറിയാം. അവ ആചരിക്കാത്തതിനാൽ ദൈവമുമ്പാകെ നീതീകരണം ഉണ്ടാകുന്നില്ല; തൻനിമിത്തം രക്ഷ അപ്രാപ്യമാണെന്ന് യഹൂദന്മാർ ചിന്തിക്കുന്നു. പഴയനിയമം ('അക്ഷരം') പ്രത്യാശയെ കൊല്ലുന്നു എന്നു പറഞ്ഞതിന്റെ അർത്ഥം ഇതാണ്. അതിനാൽ പഴയനിയമം വായിക്കുന്നതും പഠിക്കുന്നതും ഒരു 'മരണശുശ്രൂഷ' യാണ്. 3:7-ൽ പഴയനിയമത്തെ "കല്ലിൽ അക്ഷരമായി കൊത്തിയിരിക്കുന്ന മരണശുശ്രൂഷ" എന്നാണ് വിശേഷിപ്പിച്ചിരിക്കുന്നത്. ചുരുക്കത്തിൽ രോഗനിർണയം നടത്താൻ പഴയനിയമത്തിന് കഴിഞ്ഞി

രുന്നു. എന്നാൽ രോഗശമനം വരുത്തുവാൻ അത് അപര്യാപ്തമായിരുന്നു. അതിനാൽ "അക്ഷരം കൊല്ലുന്നു; ആത്മാവോ ജീവിപ്പിക്കുന്നു."

നേരെമറിച്ച് പുതിയനിയമം ജീവന്റെ സന്ദേശമാണ്. മരണത്തിൽ നിന്നും ജീവനിലേക്കുള്ള പാതയാണ് അതു തുറന്നുകാട്ടുന്നത്. പുതിയനിയമം ("ആത്മാവ്") ജീവിപ്പിക്കുന്നു എന്നു പറയുവാനുള്ള കാരണം സ്നേഹത്തെപ്പറ്റിയാണ് അതു പഠിപ്പിക്കുന്നത്. പഴയനിയമം യജമാനനും ദാസനും തമ്മിലുള്ള ഉടമ്പടിയാണ്. എന്നാൽ പുതിയനിയമം പിതാവും പുത്രന്മാരും തമ്മിലുള്ള ബന്ധമാണ്. അതിന്റെ അടിത്തറ സ്നേഹമാണ്. ഉടമ്പടി അഥവാ നിയമാവലി ശിക്ഷ നിഷ്കർഷിക്കുന്നു. എന്നാൽ സ്നേഹബന്ധം മാനസാന്തരത്തെ ആഗ്രഹിക്കുന്നു. പുത്രന്മാർ ജീവിക്കണമെന്ന് ആഗ്രഹിക്കുന്നു. അതുകൊണ്ടാണ് ആത്മാവ് ജീവിപ്പിക്കുന്നു എന്ന് പറഞ്ഞിരിക്കുന്നത്.

(3) വാ. 7-11: ഈ വേദഭാഗത്തിന്റെ പഴയനിയമപശ്ചാത്തലം വിശദമാക്കേണ്ടിയിരിക്കുന്നു. പുറപ്പാട് 34-35 അദ്ധ്യായങ്ങളിൽ വിവരിക്കുന്ന മോശയുടെ അനുഭവത്തിന്റെ വെളിച്ചത്തിലാണ് പൗലൂസ് ഇതെഴുതിയിരിക്കുന്നത്. മോശ 40 രാവും 40 പകലും സീനായ് പർവ്വതത്തിൽ ദൈവസന്നിധിയിൽ ചെലവഴിച്ചു. 'ഒരുത്തൻ തന്റെ സ്നേഹിതനോടു സംസാരിക്കുന്നതുപോലെ യഹോവ മോശയോടു അഭിമുഖമായി സംസാരിച്ചു' (പുറ. 33:11) എന്നാണ് ഇതെപ്പറ്റി എഴുതിയിരിക്കുന്നത്. ഒടുവിൽ മോശ ദൈവത്തോട് ഒരു കാര്യം അപേക്ഷിച്ചു: 'നിന്റെ തേജസ് എനിക്കു കാണിച്ചു തരണമേ' എന്നായിരുന്നു അപേക്ഷ (33:18). "നിനക്കു എന്റെ മുഖം കാണ്മാൻ കഴിയുകയില്ല; ഒരു മനുഷ്യനും എന്നെ കണ്ട് ജീവനോടെയിരിക്കയില്ല" എന്ന് യഹോവ കൽപ്പിച്ചു (33:20). എങ്കിലും മോശയുടെ വിശുദ്ധിയും വിനയവും നിമിത്തം ദൈവം പറഞ്ഞു: "ഇതാ എന്റെ അടുക്കൽ ഒരു സ്ഥലം ഉണ്ട്; അവിടെ ആ പാറ മേൽ നീ നിൽക്കണം. എന്റെ തേജസ്സ് കടന്നുപോകുമ്പോൾ ഞാൻ നിന്നെ പാറയുടെ പിളർപ്പിൽ ആക്കി ഞാൻ കടന്നുപോകുവോളം എന്റെ കൈകൊണ്ട് നിന്നെ മറയ്ക്കും; പിന്നെ എന്റെ കൈ നീക്കും; നീ എന്റെ പിൻഭാഗം കാണും; എന്റെ മുഖമോ കാണാവതല്ല" (33:20-23).

ദൈവത്തോട് അഭിമുഖമായി സംസാരിച്ചുവെങ്കിലും ദൈവത്തെ മോശ നേരിട്ടു കണ്ടില്ല. ദൈവതേജസിന്റെ പിൻഭാഗം കാണുവാനേ സാധിച്ചുള്ളു. ആ ദർശനം മൂലം മോശയുടെ മുഖത്തിന്റെ ത്വക്ക് പ്രകാശിച്ചു (പുറ. 35:29 -35). സാക്ഷ്യത്തിന്റെ പലകകളുമായി സീനായി പർവ്വതത്തിൽ നിന്നും ഇറങ്ങിവന്നപ്പോൾ മോശയുടെ മുഖം പ്രകാശിക്കുന്നുണ്ടായിരുന്നു. യിസ്രായേല്യർക്ക് മോശയെ സമീപിക്കുവാൻ തന്നെ ഭയമായി. അതിനാൽ അഹറോനും യിസ്രായേൽ മൂപ്പന്മാരും മുഖത്ത് ഒരു മൂടുപടമിടുവാൻ അദ്ദേഹത്തോട് അപേക്ഷിച്ചു. മൂടുപടമിട്ടുകൊണ്ടാണ് മോശ ജനങ്ങളുടെ നേരെ തിരിഞ്ഞിരുന്നത്. ദൈവസന്നിധിയിൽ നിൽക്കുമ്പോൾ മൂടുപടം നീക്കിയിരുന്നു.

ഈ സംഭവത്തിന്റെ പശ്ചാത്തലത്തിലാണ് വി. പൗലൂസ് ഈ ഭാഗം (2 കൊരി. 3:7-18) എഴുതിയിരിക്കുന്നത്. മോശയുടെ മുഖതേജസ്സ് നീക്കം വരുന്നതാണ് (3:7). താത്ക്കാലികമാണ്. പഴയനിയമത്തിന്റെ തേജസ്സ് താത്ക്കാലികമാണ്; നീക്കം വരുന്നതാണ്. പഴയനിയമം മോശയ്ക്ക് ലഭ്യമായത് തേജസ്സിൽ ആണ്. അതിന്റെ ഫലമായിട്ടാണ് മോശയുടെ മുഖം തേജസ്സുറ്റതായത്. കല്ലിൽ കൊത്തിയിരുന്ന - രണ്ടു കൽപ്പലകകളിൽ ആലേഖനം ചെയ്യപ്പെട്ട - മരണശുശ്രൂഷ അതായത് ന്യായപ്രമാണം വഴി മോശയുടെ മുഖം തേജസ്സുറ്റതായി. എങ്കിൽ ആത്മാവിന്റെ ശുശ്രൂഷ, അതായത് പുതിയനിയമം, അതിനേക്കാൾ തേജസ്സുറ്റതായി തീരും എന്നാണ് പൗലൂസ് പറയുന്നത് (3:9-11).

പഴയനിയമം ശിക്ഷാവിധിയുടെ ശുശ്രൂഷയാണ്. അത് തേജസ്സുള്ളതായിരുന്നുവെങ്കിൽ, ജീവന്റെയും പാപക്ഷമയുടെയും ശുശ്രൂഷയായ പുതിയനിയമം എത്രയധികം തേജസ്സുറ്റതായിരിക്കും! "നീക്കം വരുന്നത് തേജസ്സുള്ളതായിരുന്നെങ്കിൽ നിലനിൽക്കുന്നത് എത്രയധികം തേജസ്സുള്ളതായിരിക്കും" (3:11).

പഴയനിയമം നീക്കം വരുന്നതാണ്; പുതിയനിയമം നിത്യവും. അതിനാൽ പഴയനിയമത്തേക്കാൾ മഹത്തരമാണ് പുതിയനിയമം - യഹൂദപക്ഷപാതികൾക്കുള്ള മറുപടിയാണിത്. പഴയനിയമം ക്രിസ്തുവിൽ പൂർത്തിയായിരിക്കുന്നു. പഴയനിയമത്തിന്റെ സാധുതയെ പൗലൂസ് നിഷേധിക്കുന്നില്ല. പഴയനിയമം ഒരു ചെറുവിളക്കു മാത്രമായിരുന്നു. നീതിസൂര്യനായ ക്രിസ്തുവിന്റെ പ്രകാശം ലോകത്തിന് ലഭിച്ചിരിക്കുന്നതിനാൽ ചെറുവിളക്കിന് ഇനി പ്രസക്തിയില്ലെന്നാണ് പൗലൂസിന്റെ വാദം.

(4) 3:12-14: പുറപ്പാട് പുസ്തകത്തിലെ സംഭവം തന്നെയാണ് വീണ്ടും പരാമർശിച്ചിരിക്കുന്നത്. ഇവിടെ പൗലൂസ് യഹൂദന്മാരെ അല്പം കളിയാക്കുന്നുണ്ട്. മോശ ഇസ്രായേൽ ജനത്തോടു സംസാരിക്കുമ്പോൾ മുഖത്തു മൂടുപടമിട്ടു എന്നാണ് പുറപ്പാട് 34-ൽ പറയുന്നത്. അതിന് പൗലൂസ് ഒരു പുതിയ വ്യാഖ്യാനം നൽകുന്നു. തന്റെ മുഖത്തെ തേജസ്സ് അൽപ്പാല്പമായി നഷ്ടപ്പെടുന്നുവെന്ന് മോശയ്ക്ക് അറിയാമായിരുന്നു. അതുകൊണ്ട് തേജസ്സ് കുറയുന്നത് യിസ്രായേല്യർ അറിയാതിരിക്കുവാൻ അവരുടെ നേരെ തിരിയുമ്പോൾ മൂടുപടമിട്ടു എന്നാണ് പൗലൂസിന്റെ ഭാഷ്യം.

യഹൂദന്മാരെ സംബന്ധിച്ചിടത്തോളം മോശ ന്യായപ്രമാണത്തിന്റെ പ്രതീകമാണ്. ന്യായപ്രമാണത്തെപ്പറ്റി പരാമർശിക്കുമ്പോൾ 'മോശ' എന്നു മാത്രമേ യഹൂദന്മാർ പറഞ്ഞിരുന്നുള്ളു. മോശയുടെ മുഖം പോലെ പഴയനിയമം മൂടുപടത്താൽ ആവരണം ചെയ്യപ്പെട്ടിരിക്കുന്നു. പഴയനിയമം വായിക്കുമ്പോൾ യഹൂദന്മാരുടെ ഹൃദയങ്ങളിൽ മൂടുപടം വീണുകിടക്കുന്നു. ഈ മൂടുപടത്തിലൂടെ അൽപാല്പമായി മാത്രമേ യഹൂദന്മാർ ദൈവത്തെ അറിഞ്ഞിട്ടുള്ളു. ആ മൂടുപടം നീങ്ങണമെങ്കിൽ ക്രിസ്തുവിങ്കലേക്കു തിരിയണം (3:14-18). ക്രിസ്തുവിങ്കലേക്കു തിരിയുമ്പോൾ പരിശുദ്ധാത്മാവ് ഹൃദയങ്ങളിലെ മൂടുപടം നീക്കിത്തരും. അപ്പോൾ പഴയനിയമത്തിന്റെ അർത്ഥം വ്യക്തമാകും.

പഴയനിയമത്തിന്റെ ശരിയായ അർത്ഥം, അതു ക്രിസ്തുവിനെപ്പറ്റിയുള്ള വെളിപാടാണെന്നുള്ളതാണ്. ആ അർത്ഥം യഹൂദന്മാർക്കു മനസ്സിലായിട്ടില്ല. കാരണം അവരുടെ ഹൃദയങ്ങളിൽ മുൻവിധിയുടെ മൂടുപടം വീണുകിടക്കുന്നു.

യഹൂദന്മാരെപ്പോലെ നമ്മുടെ ഹൃദയങ്ങളിലും മുൻവിധിയുടെ മൂടുപടങ്ങൾ വീണുകിടപ്പില്ലേ? തിരുവചനത്തിന്റെ അർത്ഥം ശരിക്കു ഗ്രഹിക്കുവാൻ സാധിക്കാത്തവിധത്തിൽ നമ്മുടെ ഹൃദയകണ്ണുകളും ആവൃതങ്ങളല്ലേ? നമ്മുടെ സ്വന്തം കാഴ്ചപ്പാടുകൾക്കും, താത്പര്യങ്ങൾക്കും അനുസൃതമായി തിരുവെഴുത്ത് നാം വ്യാഖ്യാനിക്കുകയാണ്. ദൈവത്തിന്റെ സത്യം മനസ്സിലാക്കുവാനല്ല, നേരെമറിച്ച് നമ്മുടെ മുൻവിധികളെ ന്യായീകരിക്കുവാനാണ് നാം ദൈവവചനം വായിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്നത്.

നമ്മുടെ ഹൃദയത്തിൽ വീണുകിടക്കുന്ന മുൻവിധിയുടെ മൂടുപടം നീങ്ങണമെങ്കിൽ കർത്താവിങ്കലേക്കു തിരിയണം. "കർത്താവിങ്കലേക്കു തിരിയുമ്പോൾ മൂടുപടം നീങ്ങിപ്പോകും. കർത്താവ് ആത്മാവാകുന്നു; കർത്താവിന്റെ ആത്മാവുള്ളേടത്തു സ്വാതന്ത്ര്യം ഉണ്ട്" (3:16-17).

ക്രിസ്തുവിങ്കലേക്കു തിരിയുമ്പോൾ പരിശുദ്ധാത്മാവ് എല്ലാ മൂടുപടവും മാറ്റിത്തരും. അപ്പോൾ തിരുവെഴുത്തിന്റെ അർത്ഥം നമുക്കു മനസ്സിലാകും. പരിശുദ്ധാത്മാവ് നമ്മെ അഹങ്കാരത്തിൽ നിന്നും, സ്വാർത്ഥതയിൽ നിന്നും മുൻവിധികളിൽ നിന്നും സ്വതന്ത്രരാക്കും. ആ അവസ്ഥയിൽ നാം ക്രിസ്തുവിന്റെ തേജസ്സ് പ്രാപിക്കും (3:18). യഥാർത്ഥ സ്വാതന്ത്ര്യം ക്രിസ്തുവിനെപ്പോലെ ആയിത്തീരുന്നതാണ്; ക്രിസ്തുവിന്റെ തേജസ്സ്, അതായത് ക്രിസ്തുവിന്റെ നന്മയും സ്നേഹവും പ്രാപിക്കുന്നതാണ്. വിശ്വാസികൾ ക്രിസ്തുവിന്റെ തേജസ് പ്രാപിക്കുമെന്നത് പൗലൂസിന് പ്രിയങ്കരമായ ആശയമാണ്. റോമർ 8:14-20-ൽ ഇതേ ആശയം അദ്ദേഹം അവതരിപ്പിക്കുന്നു.

തേജസ്സു പ്രാപിക്കുന്നത്, അഥവാ നന്മ ഉള്ളവരായിത്തീരുന്നത് വേദനകളിലൂടെ കടന്നുപോകുമ്പോഴാണ്. മനുഷ്യനെ കൂടുതൽ ദൈവാശ്രയവും, വിനയവും, നന്മയും ഉള്ളവനാക്കുവാൻ ദൈവം നടത്തുന്ന ചികിത്സാപദ്ധതിയുടെ ഭാഗമാണ് വേദനകൾ. അതുകൊണ്ടാണ് പൗലൂസ് പറയുന്നത് "നാം അവനോടുകൂടെ തേജസ്ക്കരിക്കപ്പെടേണ്ടതിന് അവനോടുകൂടി കഷ്ടമനുഭവിക്കണം" (റോമർ 8:17). യേശുക്രിസ്തു കുരിശുമരണത്തിലൂടെ കടന്നുപോയിട്ടാണ് തേജസു പ്രാപിച്ചത്. മറുരൂപമലയിൽ വച്ച് മോശയും ഏലിയാവും യേശുവിനോടു സംസാരിച്ചത് തനിക്ക് യറുശലേമിൽ ഉണ്ടാകാനിരിക്കുന്ന മരണത്തേയും തേജസ്ക്കരണത്തേയും പറ്റിയാണെന്നുള്ളത് ശ്രദ്ധേയമാണ് (ലൂക്കോ. 9:31).

യേശുവിനെപ്പോലെ ആയിത്തീരുവാനാണ് നാം വിളിക്കപ്പെട്ടിരിക്കുന്നത്. പൂർണ്ണമായ ദൈവജ്ഞാനം നമുക്ക് ലഭ്യമാകുന്നത് യേശുവിന്റെ തേജസ്സിൽ പങ്കാളികളായിത്തീരുമ്പോൾ മാത്രമാണ്. ആരാധനയുടെയും, കൂദാശകളുടെയും എല്ലാം ലക്ഷ്യം വിശ്വാസികളെ ഇതിനായി ഒരുക്കുകയാണ്.



# ADDITIONAL PRAYERS ON THE DAYS OF 'THE APOSTLES' FAST'

**EVENING**

(To be recited before the prayer - "O Lord Jesus Christ, do not close the door of your mercy upon our faces...[Moran Yeshu Mashiha...]")

**KOLO**

O Lord! When the uneducated and foolish fishermen, associated with you and became your disciples and were transformed as intellectual and efficient men, that even the philosophers of the world couldn't win over them, help us too by your grace, that through our practices of fasting, prayers and virtuous deeds, we may be yours and in union with you, we live fulfilling your will. Barekmor.

Shubho....(Glory be to the Father, Son and Holy Spirit)

Men Olam....(Unto the ages of ages and for evermore)

O Lord! Through their love for you, as St. Peter surrendered himself to be crucified upside down, as St. Paul faced the point of a sword and offered themselves for the sake of your Holy name, help us by your grace, that we may truly love you and bear all the trials and tribulations for the sake of your Holy name and neither any oppression nor even death could separate us from you. O Lord! Through the prayers of these saints, save us from all the adversaries. Moryo rahem.....(Lord have mercy upon us and help us).

**BOVUSO**

O Lord! Through the prayers of the Holy Apostles, make us worthy as them, that we may win over this world and all its passions and thus desire and inherit the eternal life in the blissful world.

O Lord! May your grace help us to fear not the one who kills the body, but to fear the one who can annihilate the body as well as the soul in the flames of hell and we may be concerned with the purity and holiness of our soul over the body and thus live a life abiding the true christian values. Amen.

**MORNING**

(To be recited before the Morning Praise - "It is good to give thanks to the Lord.....[Karthavine sthothram chaiyyunnathum...]")

**KOLO**

O Lord! As you were pleased in the fasting observed by the Apostles, may you be pleased with our fasts and prayers. Help us to live like them, not for this world, rather to live in you and for your sake. Barekmor.

Shubho....(Glory be to the Father, Son and Holy Spirit)

Men Olam....(Unto the ages of ages and for evermore)

O Lord! Enable us that we may not be christians in mere name, rather we may become the true Christians and shine in this world and we may become the parables in the virtuous deeds through prayers, fasts and righteousness.

Moryo rahem.....(Lord have mercy upon us and help us).

**BOVUSO**

O Lord! As the Holy Apostles endeavored for the salvation of the whole world and became instrumental for the salvation of many souls,enable us that we may also love you truly and get adorned with righteous living and become instrumental for the salvation of others.

May the people around us look at - our good deeds; your love towards us; your miraculous works amidst us and thus commune with us in your flock. May the evil one be ashamed and your will be glorified all over the earth. Amen.

(Translated from Pampakuda Namaskarakramam)


**JYOTHIS ASHRAM**

**Abu Road, Rajasthan**





## പ്രാർത്ഥന

**മനുഷ്യരുടെ ജീവിതത്തിന് ആവശ്യമായതെല്ലാം സൃഷ്ടിച്ചവനും സകലവും പരിപാലിക്കുന്നവനുമായ കർത്താവേ, നിന്നിൽ തന്നെ ഞങ്ങൾ ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നു. കൊടുങ്കാറ്റിനെ ശാസിച്ചു ശിഷ്യന്മാർ കയറിയിരുന്ന വഞ്ചി ഗലീല കടലിൽ മുങ്ങിപ്പോകാതെ അവരെ രക്ഷിച്ച നാഥാ നിന്റെ ആംഗ്യത്തിൽ സകല പ്രകൃതിയും കീഴടങ്ങുന്നു. പകർച്ച വ്യാധികൾ നിമിത്തം നശിക്കുന്ന മനുഷ്യരുടെയും മൃഗങ്ങളുടെയും മേൽ മനസലിയണമേ.**

## ഭരണാധിപന്മാർക്കു വേണ്ടിയുള്ള പ്രാർത്ഥന

കർത്താവേ, ഞങ്ങളുടെ ഭരണാധിപന്മാരെ നീ ഓർക്കണമേ. ഞങ്ങൾ സകല ദൈവാശ്രയത്തോടും കൂടെ ആശ്വാസത്തിലും അടക്കത്തിലും ജീവിപ്പാനായിട്ടു, ഞങ്ങളെ ഭരിപ്പാൻതക്ക വിവേകബുദ്ധിയും ജ്ഞാനവും നീ അവർക്ക് കൊടുക്കണമെ. നിന്റെ സത്യ തൊഴുത്തിന് അവർ സഹായിച്ചു നിന്നെ പിന്തുടരുമാറാകണമെ. അവർ ദയവോടെ ഞങ്ങളെ ഭരിക്കണമേ. അവരെയും അവരുടെ കുടുംബങ്ങളെയും നീ വാഴ്ത്തി സമാധാനമുള്ളതും ബഹുമാനമുള്ളതും നിന്റെ തിരുനാമ മഹത്വത്തിന് ഉതകുന്നതുമായ ദീർഘായുസിനെ അവർക്ക് കൊടുത്ത് സകല ശക്തിയേക്കാളും മേലായിരിക്കുന്ന നിന്റെ ശക്തിയാൽ നീ അവരെ കാത്തുകൊള്ളണമേ. അമീൻ.

# Pulikkottil Joseph Mar Dionysius II (Mar Dionysius V) and St. Peter's Armenian Church, Bombay (1864/65)

Rincy John

Nearly three decades before the saintly fathers St. Gregorios of Parumala and St. Dionysius Vattasseril visited the St Peter's Armenian Church-Colaba, Bombay, this church had witnessed the blessed visit and stay of the spiritual guru of these two saints- His Beatitude Pulikkottil Joseph Mar Dionysius II (Mar Dionysius V) Thirumeni.

### Part -1: Background

Mar Dionysius V Thirumeni was born as Yauseppu (Joseph/Ittoop) in the Pulikkottil family of Kunnamkulam. A summary of this saintly prelate's biography is a subject matter of another post. This article is limited to the details of the visit of His Beatitude Mar Dionysius V Thirumeni to St. Peter's Armenian Church, Bombay.

At the invitation of His Holiness the Patriarch of Antioch and with the consent of the Malankara Church, Youseppu Kasheesha (later Mar Dionysius V Thirumeni) travelled to Turkey, alongwith Mattummel Geevarghese Kasheesha and Koothoor Thaarappan, to be ordained as Metropolitan. This travel was necessitated by the fact that the Malankara Church needed an able leadership to safeguard its faith and counter the tirade of heterodox teachings and practices that were creeping in.

Accordingly, they left Kunnamkulam on Kumbham 27, year 1038 (~ mid-March,1864) and boarded the ship from Kochi on Medam 14, year 1038 as per Malayalam calendar (~April 30,1864). When the ship reached Kannur, a Muslim merchant trader known to Youseppu Achen (they had met previously in Kozhikode) had boarded the ship and was going to Bombay as well. This kind-hearted man shared his food with Youseppu Achen and his co-travellers when their food supplies dwindled. He also invited them to his home in Bombay.

The ship reached Bombay on Medam 22 and the group was in Bombay till Edavam 09 (approx from second week till the last week of May) waiting for the ship going onwards to the Middle East.

### Part-2: The quest to find the Armenian Church

Upon reaching Bombay they all headed to the Muslim man' home and kept their belongings therein. Thereafter, Youseppu Achen, Geevarghese Achen and Koothoor Thaarappan went in search of the Armenian Church. The search turned futile as nobody seemed to know where this Church was.

Finally, they met a police constable who agreed to show the church for 4 annas (25 paisa). The priests and layman started walking behind the constable. Having walked for a considerable time, the constable pointed to a building with a huge dome and said it was the Armenian Church which they were looking for.

On entering the building, Youseppu Achen and others were confused to see turbaned Arabs and Muslims. They asked the constable if indeed this was the Armenian Church. The constable gave a positive response. This building was actually a mosque/'arabi pally'. Upon further probing, it was found that the constable confused the word Armenian with Arabic and that is why he took them to a wrong address. The people in the mosque were stern in telling the constable to show the visitors the exact location of the Armenian Church. Finally, they reached the correct destination.

### Part- 3: Doubts cleared

The Vicar of the Armenian Church was a native of Iran and advanced in age. He wasn't too willing in giving accommodation to outsiders in the church. Seeing that Geevarghese Achen was wearing a white kuppayam (cassock), the Armenian priest refused to believe that these two men were Orthodox clergy, and this made him



even more resolute in his decision to refuse them the accommodation in the church.

Youseppu Achen and Geevarghese Achen tried to reason with the Vicar that they were indeed Orthodox clergy. While the priests were discussing this matter, their conversation was overheard by an Armenian layman named Khoja Yakob. He corroborated what Youseppu Achen and Geevarghese Achen were saying and convinced the Armenian priest to allow them to stay in the church. The Vicar acceded to the request and a room in the church building was prepared for their stay.

Youseppu Achen, Geevarghese Achen and Koothoor Thaarappan then went to the Muslim man's house, retrieved their belongings, walked back to the Armenian Church and placed it in the room allocated to them. The sun had almost set by then and they realised that they hadn't had any food since morning. Immediately the trio went to a market and got some food. It was almost 11 PM when they had the dinner. Indeed, it was an eventful day.

The next morning, looking at the black cassocks of Youseppu Achen and Geevarghese Achen all doubts of the Armenian priest were removed. From that day onwards, Youseppu Achen and others would enquire every day for a ship leaving for Basrah (a city in modern day Iraq).

### Part 4- A renewed spiritual strength at St Peter's Church

Mar Dionysus V Thirumeni mentions an inspiring event that happened during their stay in the Armenian Church. As their travel to the Patriarch was being planned,

some people with crooked mind had handed few letters to Geevarghese Achen to be given to the Patriarch. Geevarghese Achen, unaware of their intentions, took the letters along. It was in Bombay that the saintly priests became aware of the evil intentions.

Youseppu Achen was greatly dejected and thoughts of discontinuing the journey surfaced in his mind.

Youseppu Achen reasoned that while he was present in Malankara, the opponents of the Church were spreading lies against the faith and such behaviour would increase in his absence (when he was traveling abroad to get ordained). Achen also had received many discouraging comments when funds were being collected for his journey. Geevarghese Achen and Thaarappan tried to console Youseppu Achen but the despair was too great.

Once when nobody was there in the Armenian Church, Youseppu Achen entered the Madbaha/Holy Altar and prayed on his knees with tears. The saintly father earnestly implored to God to alleviate the pitiable situation that the Malankara Church was in and to protect the Church from the onslaught of heterodox teachings. In Mar Dionysius V Thirumeni's own words- "I may not become the Metropolitan due to the plotting by evil men. But that is of no issue. I submitted by humble prayers to the Holy Throne of the Lord that he may chose an able bishop to lead the flock in Malankara"

After prayers, Youseppu Achen felt relieved in his heart and he felt that there was radiance in his face when he came outside. Indeed, this signified the time to come when he would be known as the 'radiance of the Church' (Malankara Sabha Thejas) as under his spiritual and able leadership that the Malankara Church gloriously grew by leaps and bounds.

It is so heartening to note that it was in St Peter's Armenian Church where Mar Dionysius V Thirumeni received immense spiritual strength to move ahead in the journey. Thirumeni had almost given up but his tearful prayers in this blessed Church gave him the spiritual vigour to proceed ahead.

On the 09th Edavam evening, Youseppu Achen, Geevarghese Achen and Koothoor Thaarappan entered the ship for Basra (Iraq) having paid the fees of Rs 96. The Armenian Christians of Bombay came to port to see them off.

### Part 5- Meeting Dr Wilson

Mar Dionysius V Thirumeni on his way back to Kerala (after the consecration) had a stopover in Bombay again in the Malayalam month of Karkidakam 25, year 1039 (approx. second week of August in 1865). Thirumeni stayed in Armenian Church this time as well. He was in Bombay till Chingam 23 (approx. second week of September 1865).



**Wilson College (1893, Bombay)**



**Dr John Wilson**

During this period, he went to meet Dr Wilson at his college (Wilson College, Chowpatty Seaface Rd). Mar Dionysius could not meet Dr Wilson during their onward journey to Turkey as Dr Wilson was in Poona (Pune) at that time.

Dr Wilson was very happy on meeting Thirumeni. He handed a 'Masumoora book' in Syriac (book of Psalms) to Thirumeni. Dr Wilson and his students were elated when Thirumeni started reading the Syriac work. Dr Wilson, amongst other things, expounded the importance of Syriac to his students and told that it belonged to the linguistic family which Jesus spoke.

Dr Wilson was a great help to Thirumeni during the latter's stay in Bombay and also came to meet Thirumeni at the Armenian Church.

*****************

May the prayers of the saintly fathers help us as we begin the journey to the holy Apostles' fast.

**Ref:** Oru Paradeshayathrayude Katha, His Beatitude Joseph Mar Dionysius V, Pgs 44-47, 96, (Part-IV, Malankara Sabhayude Suvarna Yugasilpi Malankara Sabha Thejas Pulikkottil Joseph Mar Dionysius II, Vol. III, Editor: Fr. Dr. Joseph Cheeran, Published by His Grace Dr. Geevarghese Mar Yulios Metropolitan, M. J. D. Publishing House, Kunnamkulam).

Image reference pages for Mar Dionysius V Thirumeni's portait and the picture showing his handwritten notes of this travelogue (kept in the archives of OTS, Kottayam)- Pgs 2(appendix) and 5.

Images of Dr John Wilson and Wilson College (image of 1893) taken from Wikipedia.



# ഞാൻ ജീവന്റെ അപ്പമാകുന്നു

## (പെന്തിക്കോസ്തിക്കു ശേഷം മൂന്നാം ഞായർ)

## (വി. യോഹന്നാൻ 6:35-46)

**ഫാ. യോഹന്നാൻ കെ.** (സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരി, നാഗ്പ്പൂർ)



ദൈവത്തിന്റെ ജീവൻ നമുക്ക് പങ്കുവെച്ച് തരുവാനും നമ്മെ ദൈവീകരാക്കുവാനുമാണ് യേശു ഭൂമിയിൽ വന്നതെന്നും ദൈവത്തിന്റെ മടിത്തട്ടിലേക്ക് നമ്മെ കൂട്ടിക്കൊണ്ടു പോകുകയാണ് യേശുവിന്റെ ആഗമന ലക്ഷ്യമെന്നും വിശുദ്ധ യോഹന്നാന്റെ സുവിശേഷത്തിൽ നാം കാണുന്നു. ആ ലക്ഷ്യപ്രാപ്തിക്കു വേണ്ടി 'സ്വർഗ്ഗത്തിൽ നിന്നിറങ്ങി വന്ന ജീവനുള്ള അപ്പം ഞാനാണ്; അത് അനുഭവിക്കുന്നവന് നിത്യജീവൻ ലഭിക്കും' എന്നുള്ള ഉറപ്പും, അത് സ്വീകരിക്കുവാൻ തന്റെ ജനങ്ങളെ ഒരു ഒരുക്കുന്നതുമാണ് ഇന്നത്തെ സദ്വാർത്തയിൽ കൂടി നാം കേൾക്കുന്നത്. സമവീക്ഷണ സുവിശേഷങ്ങളിൽ നിന്ന് വ്യത്യസ്തമായി ക്രിസ്തുവിനെ ചിത്രീകരിക്കുന്ന യോഹന്നാൻ, ക്രിസ്തു ആരാണ് എന്നുള്ളത് അവൻ സ്വയം പറയുന്ന രീതിയിൽ (I am sayings) വ്യക്തമാക്കുന്നു.

1. ഞാൻ ജീവന്റെ അപ്പമാകുന്നു (6.35, 41, 51).
2. ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു (8.12, 9.5).
3. ഞാൻ (ആടുകളുടെ) വാതിലാകുന്നു (10.7, 9.4).
4. ഞാൻ നല്ല ഇടയൻ ആകുന്നു (10.11, 14).
5. ഞാൻ തന്നെ പുനരുത്ഥാനവും ജീവനും ആകുന്നു (11.25).
6. ഞാൻ വഴിയും സത്യവും ജീവനുമാകുന്നു (14.6).
7. ഞാൻ സാക്ഷാൽ മുന്തിരിവള്ളിയാകുന്നു (15.1, 5).

കർത്താവിന്റെ ഈ സ്വയം വെളിപ്പെടുത്തലുകളെല്ലാം തന്നെ മനുഷ്യനെ ദൈവത്തോടടുപ്പിക്കുന്ന ഏകകങ്ങളായിട്ടാണ് മനസ്സിലാക്കേണ്ടത്. ക്രിസ്തുവിൽ കൂടി ഒരുവൻ ദൈവത്തോട് ചേരുന്നു. അഞ്ചപ്പം കൊണ്ട് 5000-ത്തോളം ജനങ്ങളെ പോഷിപ്പിക്കുകയും (സ്ത്രീകളും കുട്ടികളും കൂടാതെ) 12 കൊട്ട നിറച്ചെടുത്ത് ഇനിയും അനേകർക്ക് വിശപ്പു മാറ്റുന്നതിനു വേണ്ടി ശേഖരിക്കുകയും ചെയ്ത സംഭവം കഴിഞ്ഞതിനു ശേഷമാണ് ക്രിസ്തു 'ഞാനാണ് ജീവന്റെ അപ്പം' എന്ന് ജനങ്ങൾക്ക് വെളിപ്പെടുത്തുന്നത്. എന്നാൽ ആ വെളിപ്പെടുത്തലിന്റെ യഥാർത്ഥ അർത്ഥവും ആഴവും ജനങ്ങൾ മനസ്സിലാക്കുന്നില്ല. ഇന്നത്തെ സദ്വിചാരങ്ങൾ ക്രിസ്തുവിനെ കൂടുതലറിയാനും അനുഭവിക്കാനും അതു വഴി യഥാർത്ഥ ജീവന്റെ വെളിച്ചത്തിലേക്ക് നയിക്കപ്പെടുവാനും നമുക്കിടയാകട്ടെ.

### 1. നിത്യമായ ജീവൻ ക്രിസ്തുവിലൂടെ ലഭ്യമാകുന്നു

ആവർത്തനപുസ്തകം 8.4-ൽ നാം ഇങ്ങനെ വായിക്കുന്നു: "ഈ നാല്പതു സംവത്സരം നീ ധരിച്ച വസ്ത്രം ജീർണ്ണിച്ചുപോയില്ല; നിന്റെ കാൽ വീങ്ങിയതുമില്ല." 40 വർഷത്തെ മരുഭൂവാസത്തിൽ അവർ അദ്ധ്വാനിക്കുകയോ, വിളവെടുക്കുകയോ ചെയ്യാതെ, സുലഭമായി യാതൊരു കേടും കൂടാതെ ദൈവം അവർക്ക് വേണ്ടത് നൽകി സംരക്ഷിച്ചു എന്നാണ് മോശ ഇസ്രായേൽ ജനതയോട് പറയുന്നത്. അസാധ്യമായ കാര്യങ്ങൾ എന്ന് മനുഷ്യന് തോന്നാമെങ്കിലും (ആകാശത്തിൽ നിന്ന് അപ്പം, പാറയിൽ നിന്ന് ജലം) അതെല്ലാം തന്റെ ജനത്തിനുവേണ്ടി ദൈവം സുസാധ്യമാക്കിത്തീർത്തു. എന്നാൽ ആ അപ്പം അവരുടെ അനുദിന ജീവസന്ധാരണത്തിനുള്ളതായിരുന്നുവെന്നും, അത് ഭക്ഷിച്ചവർ മരിച്ചുപോയി എന്നും, നിത്യജീവനായി ആ അപ്പത്തെയല്ല, അതു തന്നവനെയാണ് ഭക്ഷിക്കേണ്ടതെന്നും (6.51, 54) ആലങ്കാരികമായി ക്രിസ്തു സൂചിപ്പിക്കുന്നു. സ്വർഗ്ഗത്തിൽ നിന്നുള്ള യഥാർത്ഥ അപ്പം ക്രിസ്തുവാണ്. അത് ഭക്ഷിക്കുന്നവൻ ആത്മികപോഷണമുള്ളവനായി നിത്യജീവൻ പ്രാപിക്കുന്നു. ദൈവത്തെയല്ല; മറിച്ച് ദൈവത്തിൽ നിന്ന് ലഭിക്കുന്ന അനുഗ്രഹങ്ങളും സമൃദ്ധിയുമാണ് നാം കൂടുതലായി കാംക്ഷിക്കുന്നത്. ദൈവത്തെ ഒരു provider/beneficiar ആയി മാത്രം കാണുന്ന ഇന്നത്തെ ലോകത്ത് സമൃദ്ധിയുടെ സുവിശേഷത്തിനാണ് (Prosperity Gospel) കേൾവിക്കാർ കൂടുതലുള്ളത്. അതുകൊണ്ടാണ് നിനക്ക് എന്താണ് വേണ്ടത് എന്ന് ചോദിച്ചപ്പോൾ 'നിന്നെത്തന്നെ' എന്നാവശ്യപ്പെട്ട ശലോമോൻ രാജാവും, നാറാണത്തു ഭ്രാന്തനും കബീർദാസുമൊക്കെ നമുക്ക് അന്യരായി പ്പോകുന്നത്.

പരിശുദ്ധ സഭ ഒരു വിശ്വാസിക്ക് നൽകുന്ന ഏറ്റവും മഹത്തായ സമ്മാനം ക്രിസ്തുവാണ്. ദിനംതോറും അവൻ നമ്മുടെയിടയിൽ മുറിക്കപ്പെടുകയും ആഹരിക്കപ്പെടുകയും ചെയ്യുന്നു. വിശുദ്ധ കുർബാന എന്ന അതിമഹത്തായ കൂദാശയിൽ കൂടി നമുക്ക് വെളിപ്പെടുന്നത് ക്രിസ്തുവാണ്. ''ആദിമനുഷ്യൻ എന്തിനുവേണ്ടി ആഗ്രഹിച്ചുവോ, ആ നിത്യജീവനെ പ്രദാനം ചെയ്യുന്ന ദിവ്യ ഔഷധമാണ് കർത്താവിന്റെ ശരീരരക്തങ്ങളിലൂടെ നമുക്ക് ലഭിക്കുന്നത്" (ഫാ. ഡോ. മാത്യു ബേബി, മലങ്കരസഭ, മാർച്ച് 2005, പേജ് 26). അതിനുവേണ്ടിയാണ് നാം അദ്ധ്വാനിക്കേണ്ടത്. ഈ സത്യം മനസ്സിലാക്കിയവരിൽ ഒരാളായിരുന്നു ശമര്യാക്കാരി സ്ത്രീ (യോഹന്നാൻ 4). അനുദിന അപ്പമെന്ന ചിന്തയ്ക്ക് അപ്പുറം 'നിത്യമായ അപ്പം' എന്ന കാഴ്ചപ്പാടിലേക്ക് നമ്മുടെ വീക്ഷണങ്ങളെയും ജീവിതത്തെയും ഗതി തിരിച്ചുവിടുവാൻ നമുക്കിടയാകട്ടെ.

### 2. ദൈവത്താൽ ആകർഷിക്കപ്പെട്ടവരായി ജീവിക്കുക

തന്റെ പിതാവിന്റെ ആകർഷണവലയത്തിൽ നിന്നുകൊണ്ട് അവന്റെ ഹിതമനുസരിച്ച് ജീവിച്ച് ദൗത്യം പൂർത്തിയാക്കിയ ദൈവപുത്രനായിരുന്നു ക്രിസ്തു. ആ പിതാവിന്റെ ആകർഷണവലയത്തിനുള്ളിലാവുക എന്നതാണ് ഓരോ ക്രിസ്തുശിഷ്യന്റെയും പ്രഥമ ദൗത്യം. എന്നാൽ മാത്രമേ ദൈവത്താൽ ഉപദേശിക്കപ്പെട്ടവരുടെ (യെശയ്യാവ് 54.13). ഒരു സമൂഹമായി പരിശുദ്ധ സഭയ്ക്ക് മാറാൻ സാധിക്കുകയുള്ളൂ. ക്രിസ്തുവിനെ കേന്ദ്രമാക്കി ദൈവ സ്നേഹത്തിന്റെ റേഡിയസ്സിൽ വരയ്ക്കുന്ന വൃത്തത്തിന്റെ (യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, മാർ ഒസ്താത്തിയോസ്: അഞ്ചാമത്തെ സുവിശേഷം, പേജ് 66) പരിധിക്കുള്ളിൽ വരുന്നവരാണ് ഇതിലുൾപ്പെടുക. പരിശുദ്ധ ശ്ലീഹന്മാരും ആദിമസഭാ വിശ്വാസികളും, സഹദേന്മാരും, രക്തസാക്ഷികളും, പരിശുദ്ധ പിതാക്കന്മാരുമെല്ലാം ക്രിസ്തുവിനുവേണ്ടി പൗലോസ് അപ്പോസ്തോലനെപ്പോലെ 'എല്ലാം ചവറെന്ന്' എണ്ണിയവരായിരുന്നു (ഫിലിപ്പിയർ 3.7-8). ഇവരെല്ലാം തന്നെ ഈ ലോകത്തിൽ ജീവിച്ച്, ലോകത്തിന് അനുരൂപപ്പെടാതെ, ദൈവത്തെ മാത്രം ലക്ഷ്യമാക്കി ജീവിച്ച് മാതൃക കാട്ടിയവരാണ്.

ദൈവത്തെ വെറും മനുഷ്യനായി മാത്രം കണ്ടതുകൊണ്ടാണ് യഹൂദന്മാർ അവനാൽ ആകർഷിക്കപ്പെടാതെ പോയത്. ജോസഫിന്റെ പുത്രനായും, തച്ചന്റെ മകനായും ഒക്കെ വെറും മാനുഷിക ബന്ധങ്ങളിൽ കൂടി മാത്രം ക്രിസ്തുവിനെ അവർ അളന്നതുകൊണ്ടാണ് അങ്ങനെ സംഭവിച്ചത്. മാത്രമല്ല, അത്ഭുതങ്ങളിലും അടയാളങ്ങളിലും മാത്രം വിശ്വസിക്കുന്ന ഒരു ജനതയ്ക്ക് ക്രിസ്തു കേന്ദ്രീകൃതമായ ജീവിതശൈലി തുടരുക അത്ര എളുപ്പമുള്ളതല്ല. അതിനാലാണ് അവർ ആ വൃത്തപരിധിക്കുള്ളിൽ ഉൾപ്പെടാതെ പോയത്. സ്രഷ്ടാവിനെയല്ല, സൃഷ്ടിയെ ആരാധിക്കുന്ന, വില മതിക്കുന്ന ഒരു സമൂഹമായി അവർ അധഃപതിച്ചത്. പൂവിനെയല്ല മറിച്ച്, പൂന്തോട്ടത്തെത്തന്നെ സ്വന്തമാക്കുന്ന അനുഭവം. ഇന്നത്തെ ലോകത്തിൽ നാമമാത്ര ക്രിസ്ത്യാനികളുടെയും വേഷധാരി ക്രിസ്ത്യാനികളുടെയും എണ്ണം കൂടുന്നുണ്ട്. എന്നാൽ കർമ്മം കൊണ്ടും ജീവിതം കൊണ്ടും ക്രിസ്തുവിലേക്ക് ആകർഷിക്കപ്പെട്ട്, ക്രിസ്തുവിനെ മറ്റുള്ളവരുടെ മുമ്പിൽ കാണിച്ചു കൊടുക്കുന്ന വ്യക്തികളായി നാം ഓരോരുത്തരും മാറുക എന്നതാണ് കർത്താവ് നമ്മിൽ നിന്നും ആഗ്രഹിക്കുന്നത്.

'അന്നന്നുള്ള അപ്പം ഞങ്ങൾക്ക് തരേണമേ' (മത്തായി 6.11, ലൂക്കോസ് 11.3) എന്ന കർത്തൃപ്രാർത്ഥനയുടെ ഭാഗം ഇന്നത്തെ ചിന്തയോട് ചേർത്തു വായിക്കാവുന്നതാണ്. ക്രിസ്തുവിന്റെ മൊഴികളിൽ ഭൗതികമെന്ന് തോന്നാവുന്ന ഏക വാചകം ഇതു മാത്രമാണ്. ക്രിസ്തുവലയത്തിനുള്ളിൽ വരുന്ന ഓരോരുത്തരും മനുഷ്യോചിതമായി ജീവിക്കാനുള്ള അടിസ്ഥാന സൗകര്യങ്ങൾ ഉള്ളവരാകണം എന്നുള്ള ദൈവിക കരുതലിന്റെ ധ്വനി ഇതിൽ നമുക്ക് കാണാം. അതില്ലാത്തവരെ, ആ കരുതലിന്റെ കരങ്ങൾ സ്പർശിക്കണമെന്ന് ദൈവം ആഗ്രഹിക്കുന്നു. തുടർന്ന് അനുദിന അപ്പത്തിൽ നിന്നും, നിത്യമായ അപ്പം ആഹരിക്കുന്നതിലേക്കുള്ള വളർച്ച. "A diet for the eternal life." ഉറവയിലല്ല, മറിച്ച് ഉറവിടം അന്വേഷിക്കുന്ന സാധകരായിത്തീരുവാൻ ദൈവം നമുക്കിടയാക്കട്ടെ. ❑

## പുസ്തകം




**ഡോ. മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്തായുടെ പിതാവ് പി. ജെ ബേബി (പൈനുവിള പുത്തൻവീട്ടിൽ) രചിച്ച 'സത്യവിശ്വാസ കാഴ്ചകൾ' എന്ന പുസ്തകം പ. കാതോലിക്കാ ബാവ പ്രകാശനം ചെയ്തു. എം.ഒ.സി. പബ്ലിക്കേഷൻസ് ആണ് പുസ്തകം പ്രസിദ്ധീകരിച്ചിരിക്കുന്നത്. വില 90 രൂപ.**



**മാവേലിക്കര മെത്രാസന എം.ജി.ഒ.സി.എസ്.എം ലോക്ഡൗണും പ്രകൃതിയും എന്ന വിഷയത്തെ ആസ്പദമാക്കി സംഘടിപ്പിച്ച ഓൺലൈൻ ഫോട്ടോഗ്രഫി മത്സരത്തിലെ ഒന്നാം സമ്മാനത്തിനർഹനായ കണ്ടനാട് ഈസ്റ്റ് മെത്രാസനത്തിലെ പെരിയാമ്പ്ര സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ഇടവകാംഗം ഐയ്ബിൻ റെജി ക്യാഷ് അവാർഡ് ഡോ. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായിൽ നിന്നും ഏറ്റുവാങ്ങുന്നു.**



**25 വർഷങ്ങൾക്ക് ശേഷം കണ്ടനാട് ഈസ്റ്റ് ഭദ്രാസന മെത്രാപ്പോലീത്ത ഡോ. തോമസ് മാർ അത്താനാസിയോസ് ചോരകുഴി മാർ സ്തെഫനോസ് ഇടവകയിൽ വിശുദ്ധ കുർബ്ബാന അർപ്പിച്ചു. തിരുമേനിയുടെ 68–ാമത് ജന്മദിനവും ആഘോഷിച്ചു. ഹരിത ദിനത്തോട് അനുബന്ധിച്ച് വൃക്ഷത്തൈ നട്ടു.**



## ഫാ. ജോബിൻ വർഗീസ് പഴയ സെമിനാരി മാനേജർ

കോട്ടയം: പഴയസെമിനാരി മാനേജരായി ഇടുക്കി അയ്യപ്പൻകോവിൽ പ്ലാത്തറയിൽ ഫാ. ജോബിൻ വർഗീസിനെ പ. കാതോലിക്കാ ബാവാ നിയമിച്ചു. തോമസ് എബ്രഹാം കുറിയന്നൂർ കോർ എപ്പിസ്കോപ്പായ്ക്ക് പകരമായി 2020 ജൂലൈ 1 മുതലാണ് നിയമനം.

ഇടുക്കി ഭദ്രാസനത്തിലെ വൈദീകനാണ്. കോട്ടയം പഴയ സെമിനാരിയിൽ നിന്നും ദൈവശാസ്ത്രത്തിൽ ബിരുദവും സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്നും History of Christianity യിൽ M.Th ഉം നേടി. ഇടുക്കി ഭദ്രാസന യുവജനപ്രസ്ഥാനം വൈസ് പ്രസിഡന്റായി പ്രവർത്തിച്ചിട്ടുണ്ട്.

## കോതമംഗലം ചെറിയ പള്ളിക്കേസ്: മുൻസിഫ് കോടതി ഉത്തരവ് ഹൈക്കോടതി തള്ളി

കൊച്ചി: കോതമംഗലം ചെറിയ പള്ളിയുടെ ഒറിജിനൽ അന്യായം കോതമംഗലം മുൻസിഫ് കോടതി തള്ളി കളഞ്ഞതിനെതിരെ വികാരി ഫാ. തോമസ് പോൾ റമ്പാൻ നൽകിയ ഹർജി കേരളാ ഹൈക്കോടതി അനുവദിച്ചു ഉത്തരവായി. മുൻസിഫ് കോടതി ഉത്തരവ് ഹൈക്കോടതി തള്ളിക്കളയുകയും ചെയ്തു.



## 'കുഞ്ഞുകൈകൾ കൊണ്ടൊരു അടുക്കളത്തോട്ടം'

മാവേലിക്കര: ഓർത്തഡോക്സ് സൺഡേസ്കൂൾ കുട്ടികളുടെ നേതൃത്വത്തിൽ മാവേലിക്കര ഭദ്രാസനത്തിലെ ഭവനങ്ങളിൽ നടപ്പാക്കുന്ന 'കുഞ്ഞു കൈകൾ കൊണ്ടൊരു അടുക്കളത്തോട്ടം' പദ്ധതിയുടെ ഉദ്ഘാടനം അലക്സിയോസ് മാർ യൗസേബിയോസ് നിർവഹിക്കുന്നു

ഭദ്രാസന സെക്രട്ടറി ഫാ. ജോൺസ് ഈപ്പൻ, സൺഡേസ്കൂൾ വൈസ് പ്രസിഡൻറ് ഫാ. സോനു ജോർജ്, ഡയറക്ടർ ജോൺ കെ. മാത്യു, മാനേജർ ഫാ. ജോയിക്കുട്ടി വർഗീസ്, പി.കെ. വർഗീസ്, കെ.എം. കോശി, സണ്ണി തോമസ്, തോമസ് വർഗീസ്, ടി. പി. മാത്യു എന്നിവർ ആശംസകൾ അർപ്പിച്ചു.

മാവേലിക്കര ഭദ്രാസനത്തിലെ സൺഡേസ്കൂൾ കുട്ടികളുടെ നേതൃത്വത്തിൽ ഭദ്രാസനത്തിലെ ഭവനങ്ങളിൽ പച്ചക്കറി കൃഷി നടത്തുന്നു. മഴക്കാലത്ത് നടാവുന്ന വിത്തുകൾ തയ്യാറാക്കി സൺഡേസ്കൂൾ കുട്ടികൾക്ക് എത്തിച്ചു കൊടുക്കും. ഭവനങ്ങളിൽ കുട്ടികളുടെ നേതൃത്വത്തിൽ കൃഷി നടത്തുവാനുള്ള പദ്ധതിയാണ് തയ്യാറാക്കിയിരിക്കുന്നത്. കൃഷി ആരംഭം, സംരക്ഷണം, ഫലം എടുക്കൽ എന്നിവയുടെ അനുഭവക്കുറിപ്പ് കുട്ടികൾ തയ്യാറാക്കി സൺഡേസ്കൂളിൽ ഏല്പിക്കണം. മികച്ച കുഞ്ഞു കർഷകർക്ക് സമ്മാനങ്ങളും ക്യാഷ് പ്രൈസും നൽകും.



8 കിലോ മീറ്ററുകളോളം നടന്ന് ഓൺലൈൻ വിദ്യാഭ്യാസം നേടിയിരുന്ന കല്ലൂർക്കാട് പഞ്ചായത്തിലെ വിദ്യാർത്ഥികൾക്ക് നൽകുന്നതിനായി കണ്ടനാട് വെസ്റ്റ് ഭദ്രാസന യുവജനപ്രസ്ഥാനം ക്രമീകരിച്ച സൈക്കിൾ മാത്യൂസ് മാർ സേവേറിയോസ് തിരുമേനി ഭദ്രാസന യുവജനപ്രസ്ഥാനം ഭാരവാഹികൾക്ക് നൽകികൊണ്ട് നിർവഹിക്കുന്നു.




പ. കാതോലിക്കാ ബാവയുടെ പ്രത്യേക താല്പര്യപ്രകാരം ആലപ്പുഴ ജില്ലയിലെ പാണ്ടനാട്ടിൽ വെള്ളപ്പൊക്കത്തിൽ വീട് തകർന്ന പാലമൂട്ടിൽ പൊന്നമ്മയ്ക്കും വികലാംഗയായ സഹോദരിക്കുംവേണ്ടി നിർമ്മിച്ചു നൽകുന്ന പുതിയ ഭവനത്തിന്റെ നിർമ്മാണ ജോലികൾ പുരോഗമിക്കുന്നു.



## കെ. വി. ജോസഫ് റമ്പാൻ പാമ്പാടി ദയറാ ധ്യാനഗുരു

കോട്ടയം: പാമ്പാടി ദയറായിലെ ധ്യാന മന്ദിരം ചുമതലക്കാരനായി കെ. വി. ജോസഫ് റമ്പാനെ പ. കാതോലിക്കാ ബാവാ നിയമിച്ചു. പരുമല സെമിനാരി അസിസ്റ്റന്റ് മാനേജരായി ദീർഘകാലമായി സേവനമനുഷ്ഠിച്ചു വരികയായിരുന്നു.

പ. ഗീവർഗീസ് രണ്ടാമൻ, പ. ഔഗേൻ പ്രഥമൻ എന്നീ കാതോലിക്കാമാരുടെ സെക്രട്ടറിയായി സേവനമനുഷ്ഠിച്ചു. പഴയസെമിനാരി, ദേവലോകം അരമന എന്നിവിടങ്ങളിൽ മാനേജരായിരുന്നു. അര നൂറ്റാണ്ടോളമായി വി. മൂറോൻ കൂദാശയ്ക്കു വേണ്ടിയുള്ള പ്രാരംഭ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകുന്നു. പുതുപ്പള്ളി കളപ്പുരയ്ക്കൽ കുടുംബാംഗമാണ്.



## പ്രൊഫ. ജോൺ എം ജോർജ്ജ് എം.ജി. യൂണിവേഴ്സിറ്റി സെനറ്റിലേക്ക്

മഹാത്മാഗാന്ധി യൂണിവേഴ്സിറ്റി സെനറ്റിലേക്ക് തെരഞ്ഞെടുക്കപ്പെട്ടു. റാന്നി, സെന്റ് തോമസ് കോളേജിലെ പ്രൊഫ. ജോൺ എം ജോർജ്ജ് തുമ്പമൺ ഭദ്രാസനത്തിലെ വകയാർ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി അംഗമാണ്.



## തകർന്ന വീടിന് പകരം പുതിയ വീട് നിർമ്മിച്ചു നൽകി

മുതുകുളം: കാറ്റിൽ മരംവീണ് തകർന്ന വീടിന് പകരം പുതിയത് നിർമ്മിച്ചു നൽകി മലങ്കര ഓർത്തഡോക്സ് സഭയുടെ മാവേലിക്കര ഭദ്രാസന യുവജന പ്രസ്ഥാനം. ആലപ്പുഴ ജില്ലയിലെ മുതുകുളത്ത് മരം വീണ് വീട് തകർന്ന് താമസം ദുസ്സഹമായ കുടുംബത്തിന്റെ വാർത്ത ശ്രദ്ധയിൽപ്പെട്ടതിനെ തുടർന്ന് അവർക്ക് ഒരു പുതിയ ഭവനം എന്ന ദൗത്യം കനിവ് പദ്ധതി പ്രകാരം ഭദ്രാസന യുവജനപ്രസ്ഥാനം ഏറ്റെടുക്കുകയായിരുന്നു.

സുമനസുകളിൽ നിന്ന് പുതിയ വീടിനായി പണം കണ്ടെത്തിയതും സാമഗ്രികൾ ശേഖരിച്ചതും, പണികൾക്ക് നേതൃത്വം നൽകിയതും എല്ലാം ഭദ്രാസനത്തിലെ യുവജനപ്രസ്ഥാന അംഗങ്ങൾ. കോവിഡ് 19-ന്റെ സാഹചര്യത്തിൽ സാമ്പത്തിക ബുദ്ധിമുട്ട് വീട് പണിയെയും ബാധിച്ചപ്പോൾ മാവേലിക്കര ഭദ്രാസനത്തിലെ വിവിധ പള്ളികളിലെ യുവജനപ്രസ്ഥാന യൂണിറ്റുകൾ ചേർന്ന് ഭവനങ്ങളിൽ നിന്ന് 'ന്യൂസ് പേപ്പർ ചലഞ്ചിലൂടെ' പത്രക്കടലാസ് ശേഖരിച്ചു അതിൽ നിന്ന് ലഭിച്ച പണം ഭവന നിർമാണം പൂർത്തീകരിക്കാൻ ഉപയോഗിച്ചു.

